അൻപ്   അഹിംസ   അന്നദാനം

# ഭരണിപൂജ



## പരമഭട്ടാരക
## ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ

ശ്രീ വിദ്യാധിരാജ ധർമ്മസഭ
ചെന്നൈ

# ഭരണിപൂജ



പ്രസാധകർ

ശ്രീ വിദ്യാധിരാജ ധർമ്മസഭ
ചെന്നൈ

Sarvae Santhu Niramaya



**Bharanipooja**
Malayalam
First Edition : 2009
2000 Copies

Published by :
**Sree Vidyadhiraja Dharma Sabha**
(Registered Trust No. 1437)
13/1, BBC Westend, 8, Indira Gandhi Road
Saligramam, Chennai - 600 093
Phone : 044 - 23763286

**Rs. 15/-**

**ശ്രീ വിദ്യാധിരാജ ധർമ്മസഭയുടെ**
**മറ്റ് പ്രസിദ്ധീകരണങ്ങൾ**

1 ജ്വാലയും വെളിച്ചവും
*മലയാളം*

2 ദി ലജൻഡ് ഓഫ് ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ
*ഇംഗ്ലീഷ്*

പ്രസാധകക്കുറിപ്പ്...

# ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ

ഗുരുവിനെ സാക്ഷാൽ പരബ്രഹ്മമായി ദർശിക്കുന്ന സാംസ്ക്കാരിക പാരമ്പര്യമാണ് ഭാരതത്തിനുള്ളത്. ആത്മീയ ഗുരുപരമ്പരയിൽ ഭാരതം കണ്ട അതുല്യനായ ഋഷി വര്യനാണ് ശ്രീ വിദ്യാധിരാജപരമഭട്ടാരക ചട്ടമ്പിസ്വാമികൾ. സർവതന്ത്രസ്വതന്ത്രനായി വിരാജിച്ചിരുന്ന സ്വാമികൾ ഗുരുക്കന്മാർക്കെല്ലാം പരമഗുരുവായിരുന്നു.

സർവ ജീവരാശികളെയും ആത്മതുല്യം സ്നേഹിക്കുകയും; സർവതിലും അന്തർലീനമായിരിക്കുന്ന ചൈതന്യം ഒന്നാണെന്നും ലോകമെല്ലാം ഒരേ മനസ്സാണെന്നും ഉദ്ബോധിപ്പിക്കുകയും ചെയ്ത കാരുണ്യമൂർത്തിയായ ശ്രീ ചട്ടമ്പിസ്വാമികൾ ശ്രീപരമേശ്വരന്റെ അവതാരമാണ്.

സ്നേഹമാണ് ഏറ്റവും വലിയ സിദ്ധിയെന്നും ജീവകാരുണ്യമാണ് ഏറ്റവും വലിയ തപസ്സെന്നും ഉദ്ബോധിപ്പിച്ച സ്വാമികളുടെ ജന്മനക്ഷത്രദിനമായ ഭരണിനാളിൽ ഗുരുപൂജ ചെയ്ത് ഭക്തർക്ക് ജീവിതത്തെ ധ്യന്യമാക്കാം. തികഞ്ഞ ഭക്തിയോടെ ഭരണിനക്ഷത്രനാളിൽ ഗുരുപൂജ ചെയ്യുന്ന ഭവനത്തിൽ സർവ ഐശ്വര്യങ്ങളും ലഭ്യമാകും എന്നത് ഒരു അനുഭവസത്യമാണ്. ശ്രീ വിദ്യാധിരാജ തൃപ്പാദങ്ങളിൽ ഈ പൂജാപുഷ്പം ഞങ്ങൾ ഭക്തിപൂർവം സമർപ്പിക്കുന്നു.

ഈ സംരഭത്തിന് ഞങ്ങൾക്കുവേണ്ട അനുഗ്രഹാശംസകൾ നൽകിയ ശ്രീ വിദ്യാധിരാജ ധർമ്മസഭയുടെ ആത്മീയഗുരുവും മാർഗ്ഗദർശിയുമായ ബ്രഹ്മശ്രീ കൈവല്യാനന്ദസ്വാമികൾക്കും ഈ ഗ്രന്ഥത്തിന് സന്ദേശം എഴുതിതന്ന തീർപാദ ആശ്രമ മഠാധിപതി അഭിവന്ദ്യനായ ബ്രഹ്മശ്രീ പ്രജ്ഞാനാനന്ദ തീർത്ഥപാദസ്വാമികൾക്കും ഈ ഗ്രന്ഥത്തിന് ആമുഖം എഴുതി അനുഗ്രഹിച്ച പന്മന ആശ്രമ മഠാധിപതി ബ്രഹ്മശ്രീ പ്രണവാനന്ദതീർത്ഥപാദസ്വാമികൾക്കും പ്രണാമം അർപ്പിക്കുന്നു.

ശ്രീ വിദ്യാധിരാജ സേവയിൽ,

ശ്രീ വിദ്യാധിരാജ ധർമ്മസഭ
ചെന്നൈ–93

# സന്ദേശം

ॐ



ബ്രഹ്മശ്രീ
പ്രജ്ഞാനാനന്ദ
തീർത്ഥപാദ സ്വാമികൾ

ഗുരുർബ്രഹ്മാ ഗുരുർ വിഷ്ണുഃ
ഗുരുർദേവോ മഹേശ്വരഃ
ഗുരുഃ സാക്ഷാത് പരം ബ്രഹ്മ
തസ്മൈ ശ്രീഗുരവേ നമഃ

ഗുരുവിനെ ഈശ്വരതുല്യമായിട്ടാണ് പ്രാചീനകാലം മുതലേ മനീഷികൾ കണ്ടിരുന്നത്. ശിഷ്യന്റെ ഹൃദയത്തിലുള്ള അജ്ഞാനാന്ധകാരത്തെ ജ്ഞാനപ്രകാശം കൊണ്ട് നീക്കുന്നവനാണ് ഗുരു. ഇങ്ങനെയുള്ള ഗുരുക്കന്മാർ ലോകത്തെല്ലായിടത്തും, പ്രത്യേകിച്ച് ഭാരതത്തിൽ അതത് കാലത്തിനനുസരിച്ച് ആവിർഭൂതന്മാരായിട്ടുണ്ട്. അതിൽ പ്രധാനികളാണ് ശ്രീരാമകൃഷ്ണ പരമഹംസരും, വിവേകാനന്ദസ്വാമികളും, രമണമഹർഷിയും ചട്ടമ്പിസ്വാമികളും എന്നിങ്ങനെ. എത്രയോ മനുഷ്യജന്മങ്ങളാണ് ഇങ്ങനെയുള്ള ഗുരുക്കന്മാരുമായിട്ടുള്ള സമ്പർക്കം ഒന്നുകൊണ്ടുമാത്രം ജന്മസാഫല്യം നേടിയത്.

അന്ധവിശ്വാസങ്ങളും അനാചാരങ്ങളും കൊണ്ട് അറിവിന്റെ വെളിച്ചം മറഞ്ഞ് ഇരുളിൽ തപ്പുകയായിരുന്ന മാനവസമൂഹത്തെ പ്രകാശത്തിന്റെ പന്ഥാവിൽകൂടി ഈശ്വര സവിധത്തിലേക്ക് നയിച്ച മഹാഗുരുവായിരുന്നു ശ്രീ പരമഭട്ടാരക വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ.

*'മനമലർ കൊയ്ത് മഹേശപൂജ ചെയ്യും*
*മനുജന് മറ്റൊരു വേല ചെയ്തിടേണ്ട*
*വനമലർ കൊയ്തും അതല്ലായായ്കിൽ*
*മായാ മനുവുരുവിട്ടുമിരിക്കിൽ മായ മാറും'.*

എന്നാണ് നാരായണഗുരുസ്വാമികൾ തന്റെ 'ആത്മോപദേശ ശതകം' എന്ന കൃതിയിൽ അരുളി ചെയ്തിരിക്കുന്നത്.

അതിവേഗം മാറിക്കൊണ്ടിരിക്കുന്ന പ്രക്ഷുബ്ധമായ ഈ കാലഘട്ടത്തിൽ ഗുരുജനങ്ങളുടെ അനുഗ്രഹം ഒന്നുമാത്രമാണ് ജീവിതവിജയത്തിന് നിദാനമായിരിക്കുന്നത്. അങ്ങനെയുള്ള ഗുരുക്കന്മാരെ നേരിട്ട് കിട്ടിയില്ലെങ്കിലും അവരുടെ ചിത്രമോ പ്രതിമയോ വെച്ച് പതിവായ് നടത്തുന്ന ആരാധന, അവരെ ഔന്നത്യത്തിന്റെ കൊടുമുടിയിൽ എത്തിക്കുമെന്നുള്ളതിന് മഹാഭാരതത്തിലെ ഏകലവ്യൻ, ഉദാത്ത ഉദാഹരണമാണല്ലോ.

ആ വിധത്തിലുള്ള ഒരു ആരാധനാസമ്പ്രദായം ചട്ടമ്പിസ്വാമികളുടെ ഭക്തന്മാർ നടത്തിവരുന്നു എന്നറിയുന്നത് അതീവ സന്തോഷപ്രദവും ആദ്ദേഹത്തിന്റെ കൃതികൾ അവിടെ മനനത്തിനായ് ഏടുക്കുന്നതിലൂടെ ആ ഭക്തന്മാർക്ക് ഈശ്വരാനുഗ്രഹവും ഗുരുവിന്റെ കൃപയും ഉണ്ടാകട്ടെ എന്ന് സർവ്വാത്മനാ പ്രാർത്ഥിച്ചു കൊള്ളുന്നു.

എന്ന്
ക്ഷേമാശംസി

प्रज्ञानानन्द

**ബ്രഹ്മശ്രീ പ്രജ്ഞാനാനന്ദ തീർത്ഥപാദ സ്വാമികൾ**
ശ്രീ തീർത്ഥപാദ ആശ്രമം, വാഴൂർ, കോട്ടയം, കേരളം

# ആമുഖം



ബ്രഹ്മശ്രീ
പ്രണവാനന്ദ തീർത്ഥപാദ
സ്വാമികൾ

ഒരുവനിലുള്ള അജ്ഞാനം ഇല്ലായ്മ ചെയ്യുന്നവനാണ് ഗുരു. 'ഗു' ശബ്ദമന്ധകാരംതാൻ 'രു' ശബ്ദം തന്നിരോധകൻ.

അവതാരപുരുഷന്മാരായി പ്രത്യക്ഷ്യപ്പെട്ടവരെല്ലാം ഗുരുസന്നിധിയിൽ നിന്നും വിദ്യ സമാർജിച്ചവരും യഥാകാലം അവരെ പൂജ ചെയ്ത് അനുഗ്രഹം നേടിയവരുമാണ്. ഭാരതീയ ഋഷിവര്യന്മാരിൽ പ്രാതഃസ്മരണീയനാണ് ശ്രീ ചട്ടമ്പിസ്വാമികൾ. സർവ്വജ്ഞനും ഋഷിയും സർവകലാവല്ലഭനും ആയ സദ്ഗുരുവാണ് സ്വാമികൾ.

ആത്മീയാചാര്യന്മാർ നിർദ്ദേശിച്ചിട്ടുള്ള മാർഗ്ഗത്തിൽക്കൂടി സഞ്ചരിക്കുന്ന ശ്രദ്ധാലുക്കൾക്ക് ഇഹലോകജീവിതസുഖവും ഈശ്വരപ്രാപ്തിയും കരഗതമാവുന്നു. അതിന് സർവകർമങ്ങളും ഈശ്വരാർപ്പണമായി അനുഷ്ഠിക്കണം.

ജ്ഞാനവും ഭക്തിയും കരഗതമാക്കാനുള്ള മർഗ്ഗങ്ങൾ ഈ പ്രാർത്ഥനകളിൽക്കൂടി ലഭിക്കുന്നു. ഓരോരുത്തരും ഈശ്വരാർപ്പണമായി നാമജപം നടത്തി, അവനവന്റെ ശക്തിക്കനുസരിച്ച് ഗുരുപൂജനടത്തിയാൽ ഗുരുപ്രസാദവും ഇഹലോകസുഖവും കരഗതമാകും. അതിനായുള്ള ഒരു എളിയ സംരംഭമാണ് ഭരണിപൂജയും ഈ സ്തോത്രങ്ങളും.

ഈ മന്ത്രങ്ങൾ ഉരുവിട്ട് ഭക്തിയോടെ പൂജ ചെയ്യുക. മനോമാലിന്യങ്ങൾ മാറി യഥാർത്ഥസമാധാനം പൂർണ്ണമായും ലഭിക്കും. ഒരിക്കലും നശിക്കാത്ത ആനന്ദപ്രാപ്തിയാണിതുകൊണ്ടുണ്ടാകുന്നത്. സമദർശിത്വവും ഈ കർമ്മം കൊണ്ടു ലഭിക്കും.

കുടുംബപ്രാർത്ഥനയിലൂടെ ഇഹലോകത്തനുഭവപ്പെടുന്ന ദുരിതങ്ങളും, പൂർണ്ണസമാധാനത്തിനുതകാത്ത ചിന്തകളും ഇല്ലായ്മ ചെയ്യാനാണ് ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ ഉപദേശിച്ചത്.

ഇതിന്റെ പ്രസാധകരായ ചെന്നൈ ശ്രീ വിദ്യാധിരാജ ധർമ്മസഭയെ ഈ സംരംഭത്തിന്റെപേരിൽ പ്രശംസിക്കുകയും അവർക്ക് ഗുരുകാരുണ്യം എപ്പോഴുമുണ്ടാകട്ടെ എന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ബ്രഹ്മശ്രീ പ്രണവാനന്ദ തീർത്ഥപാദർ

മഠാധിപതി, പന്മനആശ്രമം.

# ഉള്ളടക്കം

# ധ്യാനശ്ലോകം

**ഓം ഗും ഗുരുഭ്യോ നമഃ**
**ഓം ഗം ഗണപതയേ നമഃ**
**ഓം സം സരസ്വത്യൈ നമഃ**

ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുഃ
ഗുരുർദേവോ മഹേശ്വരഃ
ഗുരുഃ സാക്ഷാത് പരം ബ്രഹ്മ
തസ്മൈ ശ്രീഗുരവേ നമഃ

ശുക്ലാംബരധരം വിഷ്ണും ശശിവർണ്ണം ചതുർഭുജം
പ്രസന്നവദനം ധ്യായേത് സർവ്വവിഘ്നോപശാന്തയേ.

സരസ്വതി നമസ്തുഭ്യം വരദേ ജ്ഞാനരൂപിണി
വിദ്യാംരംഭം കരിഷ്യാമി സിദ്ധിർഭവതു മേ സദാ

സർവ്വമംഗളമാംഗല്യേ ശിവേ സർവ്വാർത്ഥ സാധികേ
ശരണ്യേ ത്ര്യംബകേ ഗൗരി നാരായണി നമോസ്തുതേ
സൃഷ്ടിസ്ഥിതി വിനാശാനാം ശക്തിഭൂതേ സനാതനി
ഗുണാശ്രയേ ഗുണമയേ നാരായണി നമോസ്തുതേ
ശരണാഗതദീനാർത്തപരിത്രാണ പരായണേ
സർവ്വസ്യാർത്തി ഹരേ ദേവി നാരായണി നമോസ്തുതേ.

ശിവം ശിവകരം ശാന്തം
ശിവാത്മാനം ശിവോത്തമം
ശിവമാർഗ്ഗ പ്രണേതാരം
പ്രണതോസ്മി സദാശിവം

ഷഡാനനം കുങ്കുമരക്തവർണ്ണം
മഹാമതിം ദിവ്യമയൂര വാഹനം
രുദ്രസ്യ സൂനും സുരസൈന്യനാഥം
ഗുഹം സദാഹം ശരണം പ്രപദ്യേ.

കൃഷ്ണായ വാസുദേവായ ദേവകീനന്ദനായ ച
നന്ദഗോപകുമാരായ ഗോവിന്ദായ നമോ നമഃ

ഭൂതനാഥ സദാനന്ദ സർവ്വഭൂതദയാപര
രക്ഷ രക്ഷ മഹാബാഹോ ശാസ്ത്രേ തുഭ്യം നമോ നമഃ

മനോജവം മാരുതതുല്യ വേഗം
ജിതേന്ദ്രിയം ബുദ്ധിമതാം വരിഷ്ഠം
വാതാത്മജം വാനരയൂഥ മുഖ്യം
ശ്രീരാമദൂതം മനസാസ്മരാമി.



***ഓം നമോ ഭഗവതേ വിദ്യാധിരാജായ***

**ധ്യാനം**

ധ്യായാമ്യാത്മപ്രദീപം പരമഗുരുവരം
പൂജ്യവിദ്യാധിരാജം
വിസ്തീർണ്ണോത്തുംഗഫാലം സ്മിത
രുചിരമുഖം ഭസ്മധൂള്യംഗരാഗം
രുദ്രാക്ഷസ്രഗ് വിഭൂഷം ധവളതരജടാ-
ശ്മശ്രുഭാസം മഹേശം
കാരുണ്യാപൂർണ്ണനേത്രം
വിമലപദയുഗം യോഗപദ്മാസനസ്ഥം.
ഓം ശ്രീവിദ്യാധിരാജായ നമഃ

# വൈദിക ശാന്തി മന്ത്രങ്ങൾ

ഓം സഹനാവവതു സഹ നൗ ഭുനക്തു
സഹവീര്യം കരവാവഹൈ
തേജസ്വിനാവധീതമസ്തു
മാ വിദ്വിഷാവഹൈ.
*ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ*
*(കൃഷ്ണയജൂർവേദം)*

ഓം വാങ്മേ മനസി പ്രതിഷ്ഠിതാ
മനോ മേ വാചി പ്രതിഷ്ഠിതം
ആവിരാവീർമ ഏധി
വേദസ്യ മ ആണീസ്ഥഃ
ശ്രുതം മേ മാ പ്രഹാസീഃ
അനേനാധീതേന അഹോരാത്രാൻ സംദധാമി
ഋതം വദിഷ്യാമി. സത്യം വദിഷ്യാമി
തന്മാമവതു. തദ്വക്താരമവതു
അവതു മാം അവതു വക്താരം. അവതു വക്താരം
*ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ*

*(ഋഗ്വേദം)*

ഓം ശം നോ മിത്രഃ ശം വരുണഃ ശം നോ ഭവത്വര്യമാ.
ശം ന ഇന്ദ്രോ ബൃഹസ്പതിഃ
ശം നോ വിഷ്ണുരുരുക്രമഃ
നമോ ബ്രഹ്മണേ നമസ്തേ വായോ
ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി
ത്വാമേവ പ്രത്യക്ഷം ബ്രഹ്മ വദിഷ്യാമി
ഋതം വദിഷ്യാമി. സത്യം വദിഷ്യാമി
തന്മാമവതു തദ്വക്താരമവതു
അവതു മാം അവതു വക്താരം
*ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ*

*(കൃഷ്ണയജൂർവേദം)*

ഓം ആപ്യായന്തു മമാംഗാനി വാക്പ്രാണശ്ചക്ഷുഃ
ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവാണി.
സർവം ബ്രഹ്മൗ പനിഷദം.
മാഹം ബ്രഹ്മ നിരാകുര്യാം.
മാ മാ ബ്രഹ്മ നിരാകരോത്.
അനിരാകരണമസ്ത്വനിരാകരണം മേ ƒസ്തു.
തദാത്മനി നിരതേ യ ഉപനിഷത്സു
ധർമ്മാസ്തേ മയി സന്തു, തേ മയി സന്തു
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

(സാമവേദം)

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ.
ഭദ്രം പശ്യേമാക്ഷഭിർയജത്രാഃ.
സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനൂഭിഃ
വ്യശേമ ദേവഹിതം യദായുഃ.
സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ.
സ്വസ്തി നഃ പൂഷാ വിശ്വവേദാഃ.
സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ.
സ്വസ്തി നോ ബൃഹസ്പതിർദ്ദധാതു.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

(അഥർവവേദം)

## മൃത്യുഞ്ജയമന്ത്രം

ഓം ത്ര്യംബകംയജാമഹേ
സുഗന്ധിം പുഷ്ടിവർദ്ധനം
ഉർവാരുകമിവ ബന്ധനാത്
മൃത്യോർമുക്ഷീയ മാ അമൃതാത്.

## ഗായത്രീമന്ത്രം

ഓം ഭൂർഭുവഃ സ്വഃ
തത് സവിതുർവരേണ്യം
ഭർഗ്ഗോ ദേവസ്യ ധീമഹി
ധിയോ യോ നഃ പ്രചോദയാത്.

# ഗുരുപരമ്പരാ സ്തോത്രം

ഈശ്വരോ ഗുരുരാത്മേതി മൂർത്തിഭേദവിഭാഗിനേ
വ്യോമവദ്വ്യാപ്തദേഹായ ദക്ഷിണാമൂർത്തയേ നമഃ

നാരായണം പത്മഭുവം വസിഷ്ഠം
ശക്തിം ച തത്പുത്രപരാശരംച
വ്യാസം ശുകം ഗൗഡപദം മഹാന്തം
ഗോവിന്ദയോഗീന്ദ്രമഥാസ്യ ശിഷ്യം
ശ്രീശങ്കരാചാര്യമഥാസ്യ പദ്മ-
പാദം ച ഹസ്താമലകം ച ശിഷ്യം
തം ത്രോടകം വാർത്തികകാരമന്യാ-
നസ്മദ്ഗുരൂൻ സന്തതമാനതോസ്മി.

ശ്രുതിസ്മൃതിപുരാണാനാമാലയം കരുണാലയം
നമാമി ഭഗവത്പാദം ശങ്കരം ലോകശങ്കരം

ശ്രീതീർത്ഥപാദസന്ന്യാസ സമ്പ്രദായാദ്യസദ്ഗുരും
ശ്രീമദ്വിദ്യാധിരാജാഖ്യതീർത്ഥപാദയതിം ഭജേ.

ജ്ഞാനാനന്ദസുധാസിന്ധുശായിനം നരകാന്തകം
നാരായണഗുരുംവന്ദേ ആർത്തത്രാണ പരായണം

നമസ്തസ്മൈ നീലകണ്ഠതീർത്ഥപാദായ യോഗിനേ
ശ്രുതിമസ്തകകൈലാസഗിരിശൃംഗവിഹാരിണേ.

വിദ്യാധിരാജപാദാബ്ജസേവാലാലസമാനസം
ശ്രീതീർത്ഥപാദപരമഹംസ സദ്ഗുരുമാശ്രയേ.

ശ്രീ ഗുരോർതീർത്ഥപാദസ്യ ശിഷ്യം ബ്രഹ്മജ്ഞമീശ്വരം
ഭാവയേൽ ഭാവനാതീതം വിദ്യാനന്ദ മഹാഗുരും

വിദ്യാനന്ദ മഹർഷീന്ദ്ര ശിഷ്യ രത്നം തപോനിധിം
ചിത്സ്വരൂപ ഗുരും വന്ദേ ജ്ഞാനവൈരാഗ്യ ഭാസുരം

യദ്വാണീദ്യുമണിധ്വസ്താ മന്ദോഹധ്വാന്തസന്തതിഃ
ശ്രീഗുരൂൻ ഭാവയാമസ്താൻ ത്രയ്യന്താംബുജഭാസ്കരാൻ

നാരായണസമാരംഭാം ശങ്കരാചാര്യമദ്ധ്യമാം
അസ്മദാചാര്യ പര്യന്താം വന്ദേ ഗുരുപരമ്പരാം.

ॐ

# ഗുരുസ്തോത്രം

(1)
ഓം ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുർ
ഗുരുർദേവോ മഹേശ്വരഃ
ഗുരുരേവ പരം ബ്രഹ്മ
തസ്മൈ ശ്രീഗുരവേ നമഃ

(2)
അഖണ്ഡമണ്ഡലാകാരം
വ്യാപ്തം യേന ചരാചരം
തത്പദം ദർശിതം യേന
തസ്മൈ ശ്രീഗുരവേ നമഃ

(3)
അജ്ഞാനതിമിരാന്ധസ്യ
ജ്ഞാനാഞ്ജനശലാകയാ
ചക്ഷുരുന്മീലിതം യേന
തസ്മൈ ശ്രീഗുരവേ നമഃ

(4)
സ്ഥാവരം ജംഗമം വ്യാപ്തം
യേന കൃത്സ്നം ചരാചരം
തത്പദം ദർശിതം യേന
തസ്മൈ ശ്രീഗുരവേ നമഃ

(5)
ചിദ്രൂപേണ പരിവ്യാപ്തം
ത്രൈലോക്യം സചരാചരം
തത്പദം ദർശിതം യേന
തസ്മൈ ശ്രീഗുരവേ നമഃ

(6)
സർവശ്രുതിശിരോരത്ന-
സമുദ്ഭാസിതമൂർത്തയേ
വേദാന്താംബുജസൂര്യായ
തസ്മൈ ശ്രീഗുരവേ നമഃ

(7)
ചൈതന്യഃ ശാശ്വതഃ ശാന്തോ
വ്യോമാതീതോ നിരഞ്ജനഃ
ബിന്ദുനാദകലാതീതഃ
തസ്മൈ ശ്രീഗുരവേ നമഃ

(8)
ജ്ഞാനശക്തിസമാരൂഢ-
സ്തത്ത്വമാലാവിഭൂഷിതഃ
ഭുക്തിമുക്തിപ്രദാതാ ച
തസ്മൈ ശ്രീഗുരവേ നമഃ

(9)
അനേകജന്മസംപ്രാപ്ത-
കർമ്മേന്ധനവിദാഹിനേ
ആത്മജ്ഞാനാഗ്നിദാനേന
തസ്മൈ ശ്രീഗുരവേ നമഃ

(10)
ശോഷണം ഭവസിന്ധോശ്ച
പ്രാപണം സാരസമ്പദഃ
യസ്യ പാദോദകം സമ്യക്
തസ്മൈ ശ്രീഗുരവേ നമഃ

(11)
ന ഗുരോരധികം തത്ത്വം
ന ഗുരോരധികം തപഃ
തത്ത്വജ്ഞാനാത് പരം നാസ്തി
തസ്മൈ ശ്രീഗുരവേ നമഃ

(12)
മന്നാഥഃ ശ്രീജഗന്നാഥോ
മദ്ഗുരുഃ ശ്രീജഗദ്ഗുരുഃ
മദാത്മാ സർവഭൂതാത്മാ
തസ്മൈ ശ്രീ ഗുരവേ നമഃ

(13)
ഗുരുരാദിരനാദിശ്ച
ഗുരുഃ പരമദൈവതം
ഗുരോഃ പരതരം നാസ്തി
തസ്മൈ ശ്രീ ഗുരവേനമഃ

(14)
ബ്രഹ്മാനന്ദം പരമസുഖദം കേവലം ജ്ഞാനമൂർത്തിം
ദ്വന്ദ്വാതീതം ഗഗനസദൃശം തത്ത്വമസ്യാദിലക്ഷ്യം
ഏകം നിത്യം വിമലമചലം സർവധീസാക്ഷിഭൂതം
ഭാവാതീതം ത്രിഗുണരഹിതം സദ്ഗുരും തം നമാമി.

ॐ

# ശ്രീ വിദ്യാധിരാജ ത്രിശതീസ്തോത്രം

ദർശനാചാര്യൻ : പ്രൊഫ എ.വി. ശങ്കരൻ

(ഈ സ്തോത്രം നാമാവലി രൂപത്തിലാകയാൽ അർച്ചനാദികൾക്ക് നാമാവലി പ്രത്യേകമായി എടുത്തെഴുതേണ്ടതില്ല. ഓം എന്നാദ്യവും നമഃ എന്ന് ഒടുവിലും ചേർത്താൽ ഓരോന്നും പാരായണത്തിനും അർച്ചനയ്ക്കും ഉപയോഗിക്കാവുന്നതാണ്.)

ഋഷി: കാത്യായനൻ; ഛന്ദസ്സ് : അനുഷ്ടുപ്;
ദേവത: ശ്രീവിദ്യാധിരാജൻ; പ്രയോജനം: അഭീഷ്ടസിദ്ധി.

**ധ്യാനം**

മനസി ധൃതവിശാഖം നങ്കയാ മാതൃമന്തം
ശിരസി ജടിലമാര്യം ലംബകൂർച്ചേനഭാന്തം
വപുഷി കലിതഭസ്മോദ്ധൂളനം യോഗവന്തം
മഹസി തുലിതഭാനും നൗമി വിദ്യാധിരാജം!!

1. ഓം അയ്യപ്പനാമപ്രഥമ പ്രഥിതായ നമോ നമഃ
2. ” അയ്യപ്പവത് പ്രകടിത പ്രകാശായ ”
3. ” അതിമാനുഷഗംഭീര ചേഷ്ടിതായ ”
4. ” അപാംഗപാതനിർധൂത ദുരിതായ ”
5. ” അവധൂതാന്വയാനന്ത സൗഭാഗ്യായ ”
6. ” അവ്യാകൃതസ്വരൂപജ്ഞ ശേഖരായ ”
7. ” അഹംമമേതിഭാവാതിദൂരഗായ ”
8. ” അനുത്തമപദാവാപ്തി കൃതാർഥായ ”
9. ” അനന്യസുലഭ ബ്രഹ്മവർച്ചസായ ”
10. ” അനേകജന്മസുകൃത സുലഭായ ”
11. ” അധർമഘനകാന്താര കുഠാരായ ”
12. ” അനന്തനഗരീപുണ്യ വർധകായ ”
13. ” അധസ്ഥിതജനോദ്ധാര ദീക്ഷിതായ ”
14. ” അഘമർഷണവീക്ഷാഭി ശോഭനായ ”
15. ” അകുതോഭയസഞ്ചാര രസികായ ”
16. ” അനന്യഭക്തശരണ ദായകായ ”
17. ” അർച്ചനീയപദാംഭോജ യുഗളായ ”
18. ” അഭിപ്രേതാർഥസന്ധാന കുശലായ ”
19. ” അസ്താർഗളഘനജ്ഞാന നിധാനായ ”
20. ” അനാചാരദുരാചാര വിദൂരായ ”
21. ” അഭീഷ്ടാധികകല്ല്യാണ യോജകായ ”
22. ” അർദ്ധചന്ദ്രഗളഗ്രാഹി നിടിലായ ”
23. ” അവശ്യശ്വേതവാസോ വാസിതായ ”
24. ” അവധൂതദ്വൈതബോധ പ്രത്യൂഹായ ”
25. ” അഹിംസാസിദ്ധിസമ്പത്തി കുബേരായ ”

26. ” അന്യഥാസ്തോത്രവിമുഖ പ്രമുഖായ ”
27. ” അഷ്ടസിദ്ധിസമൃദ്ധാത്മ വൈഭവായ ”
28. ” അതിവർണാശ്രമിശ്രേഷ്ഠ ചരിതായ ”
29. ” അഹേതുകദയാസിന്ധു വല്ലഭായ ”
30. ” അഭേദാനന്ദഹൃദ്രംഗ നിവാസായ ”
31. ” അനാദീനവ ചാരിത്ര വിചിത്രായ ”
32. ” അനുഗ്രഹണവിദ്യാതിനിപുണായ ”
33. ” അശേഷകല്ല്യാണഗുണ കേദാരായ ”
34. ” അവതാരഗരിഷ്ഠായ ദേശികായ ”
35. ” അഭാഗ്യജനഭാഗ്യായ യോഗീന്ദ്രായ ”
36. ” അഭ്യാസയോഗയുക്താനാ മഗ്രിമായ ”
37. ” അസ്ഖലദ്ഗതിസന്താന ദക്ഷിണായ ”
38. ” അവാപ്തസർവകാമാനാം ഹീരകായ ”
39. ” അപുനർഭവാധ്വനീന സുമിത്രായ ”
40. ” അബന്ധുകൃതസംസാര വാസനായ ”
41. ” അഷ്ടാംഗയോഗവിദ്യാബ്ധി പാരഗായ ”
42. ” അപാവൃതായാപവർഗ കവാടായ ”
43. ” അക്ഷുദ്രതരസംകല്പ സുലഭായ ”
44. ” അജ്ഞാതഗ്രഹണാനന്ത വിജ്ഞാനായ ”
45. ” അഭംഗുരസുഖോപായ ദർശകായ ”
46. ” അഭ്യാഗതമനോവൃത്തി വാചകായ ”
47. ” ആത്മാനുഭവനിർദഗ്ദ്ധ പ്രാരബ്ധായ ”
48. ” ആജാനുലംബിദോർദണ്ഡ പ്രകാണ്ഡായ ”
49. ” ആജാനപാവനസ്വീയ ചരിതായ ”
50. ” ആചാര്യചര്യപ്രഥമ പ്രശസ്തായ ”
51. ” ആചാര്യവര്യപ്രഥമ പദസ്ഥായ ”
52. ” ആത്മവദ്ദൃഷ്ടസകല പദാർഥായ ”
53. ” ആത്മാനന്ദഗുരൂപാത്ത സാധനായ ”
54. ” ആശുതോഷാവതാരായ സർവ്വജ്ഞായ ”
55. ” ആറ്റുകാലംബികാപ്രീതി സമ്പന്നായ ”
56. ” ആമ്നായസാരസർവസ്വ രസികായ ”
57. ” ആരാധകജനാനന്ദ സാധകായ ”
58. ” ആഗമാന്ത സർവവിജ്ഞാന സാഗരായ ”
59. ” ആത്മസംയമവിദ്യാധിപതയേ തേ ”
60. ” ആഘാതവാദ്യനൈപുണ്യ നിധാനായ ”
61. ” ആപത്തികാലബന്ധൂനാമുത്തംസായ ”
62. ” ആശ്രിതാർത്തിതമഃസ്തോമ ഭാസ്കരായ ”
63. ” ആയുർവേദമഹാശാസ്ത്ര മർമജ്ഞായ ”
64. ” ആസ്തികാനാം ദർശനാനാമദ്വൈതായ ”
65. ” ആർഷലോകപ്രഭാവായ മുനീന്ദ്രായ ”

66. ” ഇഷ്ടാനിഷ്ടോഭയാതീത ഹൃദയായ ”
67. ” ഉദർക്കപഥ്യവചന നിചയായ ”
68. ” ഉദാത്തഭാവനിർദഗ്ധ കല്മഷായ ”
69. ” ഉന്നാസാവംശമഹിത ലക്ഷണായ ”
70. ” ഉപാസകജനക്ഷേമ വർധകായ ”
71. ” ഋണത്രിതയമുക്ത്യർഥമർച്ചിതായ ”
72. ” ഏകശ്രുതിഗ്രഹീതാ ഖിലാഗമായ ”
73. ” ഏകലോകക്ഷേമകർമ ദേശികായ ”
74. ” ഏകാന്തധ്യാനസംപ്രീത മാനസായ ”
75. ” ഏകതത്ത്വനിലീനാത്മ ചേതനായ ”
76. ” ഏഷണാത്രയരിക്താന്തരംഗകായ ”
77. ” കഥാകേളീകലാലോല ഹൃദയായ ”
78. ” കാലേയകാലകാലുഷ്യ ശമനായ ”
79. ” കേരളീയനവോത്ഥാന കാരണായ ”
80. ” കേരളാരാമ സൗഭാഗ്യ വസന്തായ ”
81. ” കൊല്ലൂരംബാപദാംഭോജ മധുപായ ”
82. ” കാലദോഷമഹാനാഗ ഗരുഡായ ”
83. ” കൃതകേതരകാരുണ്യ സമ്പന്നായ ”
84. ” കർപ്പൂരധവളശ്മശ്രു മണ്ഡലായ ”
85. ” കൃപാവശീകൃതാശേഷ ഭുവനായ ”
86. ” കന്ദർപ്പദർപ്പ ദളന പ്രവീണായ ”
87. ” കവീനാം രസസിദ്ധാനാം വരേണ്യായ ”
88. ” ക്ഷേത്രക്ഷേത്രജ്ഞതത്ത്വജ്ഞ പ്രസിദ്ധായ ”
89. ” ഗതാധ്വനേ മുനിസ്തോമ പ്രഥമായ ”
90. ” ഗന്ധർവപീഡാവൈഷമ്യ മോചകായ ”
91. ” ഗുണക്രിയാസംഗഹീന മാനസായ ”
92. ” ഗേഹംജുഷാമപി ഗതിപ്രദാനായ ”
93. ” ഗുഹാനിഹിതധർമസ്യ തത്ത്വജ്ഞായ ”
94. ” ചതുഃഷഷ്ടികലാദാക്ഷ്യ വിശ്രുതായ ”
95. ” ചരിതാർഥീകൃതസ്വീയ ജന്മദായ ”
96. ” ചിന്മയാനന്ദകുശല സംവിധാത്രേ ”
97. ” ചന്ദ്രികാസ്വച്ഛശുഭ്രാഭ ഹസിതായ ”
98. ” ചിദാനന്ദസ്വപ്രകാശ നിലീനായ ”
99. ” ചൂർണീപുണ്യാശ്രമസ്ഥായ താപസായ ”
100. ” ചിന്മുദ്രാശോഭിതകര പങ്കജായ ”
101. ” ചിന്താതീതപ്രഭാവായ യോഗീന്ദ്രായ ”
102. ” ചട്ടമ്പിസ്വാമിനാമ്നാലംകീർത്തിതായ ”
103. ” ജാതിചിന്താവിഷതരു കൃന്തനായ ”
104. ” ജനനീപ്രീതികരണ കൃതാർഥായ ”
105. ” ജഘന്യഗുണനിഃശൂന്യ മാനസായ ”

106. " ജീവേശ്വരജഗത് തത്ത്വ വിത്തമായ "
107. " ജടാപാഠിബുധോത്തംസ സുശിഷ്യായ "
108. " ജന്തുകാരുണ്യശാസ്ത്രജ്ഞ ധുരീണായ "
109. " ജഗദ്ധിതാർഥനീതസ്വജീവിതായ "
110. " ജ്ഞാനവൈരാഗ്യസമ്പത്തി സന്താനായ "
111. " ജ്യോതി:ശാസ്ത്രവിദാമഗ്ര പദസ്ഥായ "
112. " തൃഷ്ണാസമൂലവിച്ഛേദ ദക്ഷിണായ "
113. " തുര്യാഖ്യമണിസൗധാന്തർ വിഹാരായ "
114. " ത്രിംശല്ലക്ഷണധർമജ്ഞ പ്രധാനായ "
115. " തീർഥീകൃതമഹീതീർഥ സഞ്ചയായ "
116. " തപ്തഭാരതഭൂചിത്ത തുഷ്ടിദായ "
117. " തർജനീധൃതലോഹാം ഗുലീയകായ "
118. " തത്ത്വമസ്യാദിവചന സാരവേത്രേ "
119. " ത്രിപുരാംബാഹൃദുല്ലാസ പോഷകായ "
120. " ത്രിപഥാവാരിസംപൂത ചരിതായ "
121. " ദിവ്യരേഖാങ്കിതകര യുഗളായ "
122. " ദേശകാലാതിഗയശോദ്രവിണായ "
123. " ദുർന്നിരൂപ്യസ്വമാഹാത്മ്യ സഞ്ചയായ "
124. " ദുരിതൗഘമഹാശൈലഭിദുരായ "
125. " ദഹരാകാശ ലീനാത്മ ചൈതന്യായ "
126. " ദുരാചാരദുരീഹാണാം ദൂരസ്ഥായ "
127. " ദുസ്വപ്നദുർന്നിമിത്താദിവാരണായ "
128. " ദ്വന്ദ്വാതീതമനോവൃത്തി മഹിതായ "
129. " ദ്വൈതോദ് ഭവഭയോത്തീർണ ഹൃദയായ "
130. " ദുർവിനീത ദുരാധർഷ വൈഭവായ "
131. " ധർമസംസ്ഥാപനാർഥായ ഭൂഗതായ "
132. " നിത്യക്ലിന്നദൃഗബ്ജായ മഹേശായ "
133. " നീരജോമുനിസന്ധ്യാത ചരണായ "
134. " നേഹനാസ്തിവിജ്ഞാന വദാന്യായ "
135. " നിഷ്കാമകർമപദവീ ദർശകായ "
136. " നങ്കാപുണ്യപയോരാശി ശീതധാമ്നേ "
137. " നാദബ്രഹ്മസുധാവാർധി മന്ദരായ "
138. " നവനീതമൃദുസ്നിഗ്ദ്ധ ഭാഷണായ "
139. " നൈകശിഷ്യസമാരാധ്യ പാദുകായ "
140. " നയാചിതശുഭവ്രാത സാധകായ "
141. " നിശാസഞ്ചാരസരസ ഹൃദയായ "
142. " നവഗ്രഹാനുഗ്രഹാർഥ മീഡിതായ "
143. " നൈഷ്ഠികബ്രഹ്മചര്യാഭി ശോഭിതായ "
144. " നാമരൂപാത്മകജഗത് തത്ത്വജ്ഞായ "
145. " നിഷ്പ്രപഞ്ചമഹാതത്ത്വ ബോധകായ "

146. ” നിരാലംബജനാലംബ സദ്വ്രതായ ”
147. ” പുണ്യപീയൂഷപൂർണസ്വവിചാരായ ”
148. ” പരാർഥഘടനായാസ പ്രസന്നായ ”
149. ” പ്രശസ്തകർമസന്ധ കുശലായ ”
150 ” പുരാണസ്മൃതിവാക്യാർഥ ശോധകായ ”
151. ” പ്രാണി മാത്രദയാപൂർണ മനസ്കായ ”
152. ” പദ്മനാഭാഖ്യസച്ഛാത്ര സേവിതായ ”
153. ” പുരത്രയ രഹസ്യജ്ഞ പുരോഗായ ”
154. ” പിപീലികാമൂഷകാദി തോഷദായ ”
155. ” പിതൃപ്രീതികൃതേനിത്യം ഭാവിതായ ”
156. ” പ്രത്യവായാദ്രികുലിശ കടാക്ഷായ ”
157. ” പൂർണാനന്ദഘനാകാര സുഭഗായ ”
158. ” പ്രശസ്തികാമനാശൂന്യ സ്വാശയായ ”
159. ” പഞ്ചാക്ഷരീമഹാമന്ത്ര പ്രസന്നായ ”
160. ” പരാനന്ദനിജാനന്ദ ദർശനായ ”
161. ” പ്രപഞ്ചതാളമർമജ്ഞ പ്രഥമായ ”
162. ” പരഹംസസമാരാധ്യ ജീവിതായ ”
163. ” പാപാപഹനിജാപാംഗ വീക്ഷണായ ”
164. ” പ്രത്യഗ്രശങ്കരാഭിഖ്യാന നന്ദിതായ ”
165. ” പ്രാചീനകേരളകഥാ മർമജ്ഞായ ”
166. ” പ്രത്യഗ്രഭുവനായാത ശ്രീബുദ്ധായ ”
167. ” പ്രപന്നജനതാസൗഖ്യ സാധകായ ”
168. ” പാണിസ്ഥയാർഭകശിശു ബാലാഹ്വായ ”
169 ” ബാലാഗുഹമഹാമന്ത്ര വൈഭവായ ”
170. ” ബ്രഹ്മവിദ്യോപദേശജ്ഞ പ്രമുഖായ ”
171. ” ബ്രഹ്മാർപ്പിതാഖിലാചാര വിചാരായ ”
172. ” ഭവഗ്രീഷ്മാർദിതച്ഛായാ പാദപായ ”
173. ” ഭവാതങ്കാങ്കുരച്ഛേദകോവിദായ ”
174. ” ഭക്തദൈന്യതമഃസ്തോമ ഭാസ്ക്കരായ ”
175. ” ഭക്താനന്ദാഭിധച്ഛാത്ര പൂജിതായ ”
176. ” ഭക്തോപജീവ്യദിവ്യശ്രീ ചരണായ ”
177. ” ഭൂതിഭൂഷിതസർവാംഗ ശോഭനായ ”
178. ” ഭുചാപമുക്തകാരുണ്യ കടാക്ഷായ ”
179. ” ഭിക്ഷുവംശസമുത്പന്ന മൗക്തികായ ”
180. ” ഭൂതിസാത്കൃതപഞ്ചേഷു പ്രതാപായ ”
181. ” ഭഗവദ്ധർമവിജ്ഞാന ദേശികായ ”
182. ” മതിജാഡ്യാപഹരണ നിപുണായ ”
183. ” മരുത്വദദ്രികാന്താര യോഗീന്ദ്രായ ”
184. ” മഹർഷിരാജ്യസൗഭാഗ്യ വർധനായ ”
185. ” മിത്രാമിത്രഭിദാഹീന മാനസായ ”

186. ” മാധുര്യാദിഗുണോപേത വചനായ ”
187. ” മഹാവാക്യാനുസന്ധാന ബന്ധുരായ ”
188. ” മഹാപുരുഷതാചിഹ്ന ലക്ഷിതായ ”
189. ” മഹാമോഹദശഗ്രീവ രാഘവായ ”
190. ” മനോലയമഹാവിദ്യാ വല്ലഭായ ”
191. ” മാഹാജനികചാരിത്ര പ്രശസ്തായ ”
192. ” മല്ലയുദ്ധകലാവിദ്യാ ദക്ഷിണായ ”
193. ” മാതൃവാത്സല്യസംരക്ഷിതാശ്രിതായ ”
194. ” മർമവിദ്യാമഹാംഭോധി പാരഗായ ”
195. ” മംഗളാനന്ദദേവീഡ്യ ചരണായ ”
196. ” മലയക്ഷത്രിയകുല ഭൂഷണായ ”
197. ” യോഗീന്ദ്രകുലസത്ക്ഷേത്ര സന്താനായ ”
198. ” യോഗിലോകമഹാമാലാ നായകായ ”
199. ” യോഗാംബരശരത്കാല സുധാധാമ്നേ ”
200. ” രാകാശശാങ്കധവളകീർത്തി ഭൂമ്നേ ”
201. ” രാമാനന്ദാശ്രിതപദ സാരസായ ”
202. ” രുദ്രാക്ഷമാലാവില സത്കന്ധരായ ”
203. ” ലീലാനീതനിജശ്രീല ജീവിതായ ”
204. ” ലീലാകൃതാവതാരാഹി ഭൂഷണായ ”
205. ” ലബ്ധവർണ്ണജനാനന്ദ കന്ദളായ ”
206. ” ലോകാനുഗ്രഹതാത്പര്യ വിശിഷ്ടായ ”
207. ” വിഷ്വഗ് വിസ്തൃതയശോ മണ്ഡലായ ”
208. ” വിജയാനന്ദസംപൂജ്യ പദാബ്ജായ ”
209. ” വേദാധികാരനിർണേത്രേ ആചാര്യായ ”
210. ” വേദാന്തവനസഞ്ചാരി പഞ്ചാസ്യായ ”
211. ” വിപഞ്ചീവാദനകലാ കുശലായ ”
212. ” വാദിത്രവിദ്യാവിജ്ഞാന ധൂർവഹായ ”
213. ” വാസുദേവാവനീദേവ സംഭൂതായ ”
214. ” വരിവസ്യാരഹസ്യജ്ഞ പുരോഗായ ”
215. ” വാണീവിലാസമഹിത രസനായ ”
216. ” വാണീവിശേഷവിജിത വിബുധായ ”
217. ” വിവേകാനന്ദസന്ദേഹ ദളനായ ”
218. ” വടിവീശ്വരകാന്താര പ്രബുദ്ധായ ”
219. ” വ്യാസശങ്കരസംയുക്ത വൈഭവായ ”
220. ” വശീഭൂതാഖിലപ്രാണി സഞ്ചയായ ”
221. ” വികല്പതൂലവാതുല വൈഭവായ ”
222. ” വായുപ്രതിമസഞ്ചാര രസികായ ”
223. ” വശീകൃതേന്ദ്രിയഗ്രാമ വശിഷ്ഠായ ”
224. ” വിരക്തിഭക്തിവിജ്ഞാന ജ്ഞാനദായ ”
225. ” വിപഞ്ചീസ്വരമാധുര്യ ശ്രീകണ്ഠായ ”

226. " വസിഷ്ഠവാമദേവാദി പ്രതിമായ "
227. " വിദ്യാധിരാജപ്രഥിത ബിരുദായ "
228. " വർജിതപ്രാകുല്യായ യതീന്ദ്രായ "
229. " വിശ്വമാനവസംപൂർണ്ണ ദർശനായ "
230. " വസുന്ധരാരൂഢഹരി ചന്ദനായ "
231. " വാഗ്ഗേയകാരനൈപുണ്യ പ്രസിദ്ധായ "
232. " വ്യായാമകഠിനസ്വീയ വിഗ്രഹായ "
233. " ശർക്കരാഫലസംപ്രീത മാനസായ "
234. " ശൂകമാർഗേണ സംപ്രാപ്ത കൈവല്യായ "
235. " ശരീരവാങ്മന:ശൗച വിശുദ്ധായ "
236. " ശാന്തഗംഭീരരുചിര ദർശനായ "
237. " ശിഷ്ടാചാരപ്രചരണ പ്രവീണായ "
238. " ശ്രുതിതാത്പര്യവേത്തൄണാമഗ്രിമായ "
239. " ശബ്ദവിദ്യാജലനിധി പാരഗായ "
240. " ശ്രുതിസ്മൃതിപുരാണാബ്ധി താരകായ "
241. " ശ്രീചക്രപൂജാകല്പജ്ഞ ധൂരീണായ "
242. " ശങ്കുബാലകൃതാതിഥ്യ സംപ്രീതായ "
243. " ശ്രീതീർഥപാദപരമ ഹംസാര്യായ "
244. " ശ്രീനീലകണ്ഠയോഗീന്ദ്ര സംസ്തുതായ "
245. " ശ്രീനാരായണഗുരു വന്ദിതായ "
246. " ശങ്കാരഹിതസത്യാർഥ പണ്ഡിതായ "
247. " ഷണ്ണാമൃതൂനാം മാസായ മാധവായ "
248. " ഷട്ചക്രയാത്രാരസിക ഹൃദയായ "
249. " ഷഡ് വർഗവൈരിദമന വല്ലഭായ "
250. " സ്ഥാനവിന്യസ്തസകല സങ്കല്പായ "
251. " സർവസംഗപരിത്യാഗ പേശലായ "
252. " സ്വധർമനിന്ദാസഹന ഹൃദയായ "
253. " സമാർജിതബ്രഹ്മതേജോ വരിഷ്ഠായ "
254. " സ്വച്ഛസ്വച്ഛന്ദചരിത പവിത്രായ "
255. " പരമപ്രേമമന്ത്രജ്ഞ വരിഷ്ഠായ "
256. " സമത്വശ്രീവിശാലാക്ഷി യുഗളായ "
257. " സർവത്ര സർവദാസ്വസ്ഥ മാനസായ "
258. " സർവഭൂതാന്തരാത്മൈക്യ ഭാവനായ "
259. " സമസ്തദേവതാപ്രീത്യൈ വന്ദിതായ "
260. " സർവോപാധിവിനിർമുക്ത തത്ത്വജ്ഞായ "
261. " സങ്കല്പിതാനുകൂല്യായ സാധകായ "
262. " സഹസ്രനാമസംപ്രീത മാനസായ "
263. " അജാതവാദസിദ്ധാന്ത രസികായ "
264. " സർവാഭിലഷിതാശൂന്യ ഹൃദയായ "
265. " സനാഥിതമഹാകോട കാനനായ "

266. ” സാധുഹൃദ്രംഗനടന ലമ്പടായ ”
267. ” സിദ്ധലോമകഹാപംക്തി പാവനായ ”
268. ” സ്നേഹയോഗമഹാമാർഗ ദർശകായ ”
269. സർവദാ സംപദാ ദൈവ്യാ സംയുക്തായ ”
270. ” സംവിത്പദ്മാടവീ രാജമരാളായ ”
271. ” സർവസൗഭാഗ്യസന്ദാന സന്താനായ ”
272. ” സമസ്തകുസുമപ്രീത ഹൃദയായ ”
273. ” സർവൗഷധിരഹസ്യജ്ഞ ഗരിഷ്ഠായ ”
274. ” സർവഭൂതസ്വസ്തികൃതാം വരിഷ്ഠായ ”
275. ” സഞ്ചാരയജ്ഞശീലാനാ മാദർശായ ”
276. ” അനുദ്ധതജനശ്രേയോ വർഷണായ ”
277. ” സമ്പത്തികാലബന്ധൂനാം വിശിഷ്ടായ ”
278. ” സ്രക്ചന്ദനാദിവിമുഖ സ്വാശയായ ”
279. ” സ്കന്ധലംബിജടോദാര ദർശനായ ”
280. ” സിദ്ധാന്തതത്ത്വവിദുഷാമുത്തമായ ”
281. ” സൗമനസ്യസുധാസൂതി ചരിതായ ”
282. ” സർവദർശനപാണ്ഡിത്യ ഭണ്ഡാരായ ”
283. ” സന്ദേഹഗ്രന്ഥിനിർഭേദ നിരതായ ”
284. ” സംഗീതരജനാധ്യക്ഷ പദസ്ഥായ ”
285. ” സഹസ്രാരസരോജാത മിളിന്ദായ ”
286. ” സഗുണോപാസനാപ്രാപ്തസ്വലക്ഷ്യായ ”
287. ” സ്ഥിരാസ്ഥിരാംഹസാം മർമഭേദകായ ”
288. ” സർവതന്ത്രസ്വതന്ത്രായ ഭട്ടാരായ ”
289. ” സർവകർമപരിത്യാഗ സുഖിതായ ”
290. ” ഹാനാദാനവിരക്താധ്വ സേവകായ ”
291. ” ഹർഷാമർഷഭയോദ്വേഗ വിഹീനായ ”
292. ” ഘടമാസി ദ്വിതീയർക്ഷ ഭൂജാതായ ”
293. ” കാർത്തികാപുണ്യനക്ഷത്ര നിവൃത്തായ ”
294. ” പന്മനഗ്രാമസൗന്ദര്യ വിലീനായ ”
295. ” പരിവർത്തനധർമജ്ഞ നായകായ ”
296. ” വിഭ്രാന്തിശൂന്യവിജ്ഞാന നിർഭരായ ”
297. ” ശീലജ്ഞാനതപോവൃദ്ധ മാനിതായ ”
298. ” അസദ്ഗ്രഹണവൈമുഖ്യ സദ്വ്രതായ ”
299. ” അപവാദപരീവാദ രഹിതായ ”
300. ” അഖണ്ഡസച്ചിദാനന്ദ സ്വരൂപായ ”

*വിദ്യാധിരാജത്രിശതീ-*
*സ്തോത്രം കാത്യായനോദിതം*
*ജപ്ത്വാഽഖിലാന്യഭീഷ്ടാനി*
*ഭക്താ വിന്ദന്തി നോചിരാത് !!*

ഓം ഹ്രീം നമോ ഭഗവതേ സർവജ്ഞായ പ്രഭൂണാം പ്രഭവേ
ശ്രീവിദ്യാധിരാജായ നമഃ !!

# വിദ്യാധിരാജ അഷ്ടോത്തര ശതനാമാവലി

*ഓം നമോ ഭഗവതേ വിദ്യാധിരാജായ*

**ധ്യാനം**

ധ്യായാമ്യാത്മപ്രദീപം പരമഗുരുവരം
പൂജ്യവിദ്യാധിരാജം
വിസ്തീർണ്ണോത്തുംഗഫാലം സ്മിത
രുചിരമുഖം ഭസ്മധൂള്യംഗരാഗം
രുദ്രാക്ഷസ്രഗ് വിഭൂഷം ധവളതരജടാ-
ശ്മശ്രുഭാസം മഹേശം
കാരുണ്യാപൂർണ്ണനേത്രം
വിമലപദയുഗം യോഗപദ്മാസനസ്ഥം.
ഓം ശ്രീവിദ്യാധിരാജായ നമഃ

| | | |
|---|---|---|
| ഓം | പരമഭട്ടാരായ | നമോനമഃ |
| ” | പരമഹംസായ | ” |
| ” | തീർത്ഥപാദായ | ” |
| ” | യോഗീശ്വരായ | ” |
| ” | യോഗേശ്വരായ | ” |
| ” | അയ്യപ്പായ | ” |
| ” | ബാലാഹ്വയായ | ” |
| ” | വാസുദേവാത്മജായ | ” |
| ” | നങ്കാകുമാരായ | ” |
| ” | കൊല്ലൂരംബാപാദാബ്ജഭൃംഗായ | ” |
| ” | ബാലാഷൺമുഖമന്ത്രസിദ്ധായ | ” |
| ” | ഷൺമുഖദാസായ | ” |
| ” | ബാലാംബികാപ്രിയായ | ” |
| ” | ഭരണിതാരാജാതായ | ” |
| ” | സിംഹമാസകൃതാവതാരായ | ” |
| ” | സിംഹഗംഭീരായ | ” |
| ” | സിംഹസംഹനനായ | ” |
| ” | ജടാപാഠിച്ഛാത്രായ | ” |
| ” | ജടാധരായ | ” |
| ” | മായാതീതായ | ” |
| ” | മന്ത്രബുദ്ധായ | ” |

ഓം തന്ത്രവിശാരദായ നമോനമഃ
” യന്ത്രവിദ്യാദക്ഷായ ”
” ആത്മാനന്ദഗുരവേ ”
” ആത്മാനന്ദരസികായ ”
” ആത്മാനാത്മവിവേകശാലിനേ ”
” ആത്മവദ്ദൃഷ്ടസർവ്വഭൂതായ ”
” ആത്മജ്ഞാനപ്രദാത്രേ ”
” തീർത്ഥപാദസമ്പ്രദായ പ്രവർത്തകായ ”
” തീർത്ഥീകൃതഭൂവനായ ”
” തീർണ്ണദുഃഖായ ”
” പൂർണ്ണമോദായ ”
” സ്നേഹാർണവായ ”
” ധിഷണാശാലിനേ ”
” അതിധിഷണായ ”
” അതീന്ദ്രിയതത്ത്വജ്ഞായ ”
” അതന്ദ്രാലവേ ”
” അഭദ്രധ്വംസകായ ”
” ലംബശ്മശ്രവേ ”
” രുദ്രാക്ഷമാലിനേ ”
” രുദ്രാവതാരകായ ”
” ഭദ്രംകരായ ”
” മദ്രംകരായ ”
” ലോഹാംഗുലീയകായ ”
” ലോകബാഹ്യായ ”
” ലോകഞ്ജകായ ”
” ചിന്മുദ്രിതകരായ ”
” കൃപാകരായ ”
” ഭൂതിഭൂഷിതായ ”
” ഭൂതിപ്രദായ ”
” ബാലരാമായ ”
” മഹാപുരുഷായ ”
” മഹാജനികചരിതായ ”
” മഹിഭൂഷണായ ”
” മമതാഭൂഷണായ ”
” മധുരഭാഷണായ ”
” മധുവിദ്യാവിചക്ഷണായ ”
” മധുസ്യന്ദിമന്ദസ്മിതായ ”
” അഹിംസകായ ”
” അഖിലമിത്രായ ”
” അമലപ്രജ്ഞായ ”
” അഹീനമഹസേ ”
” അതാന്തതപസേ ”
” ബ്രഹ്മവിദേ ”

| | | |
|---|---|---|
| ഓം | ബ്രഹ്മനിഷ്ഠായ | നമോനമഃ |
| ” | ബ്രഹ്മഭൂതായ | ” |
| ” | ബ്രഹ്മവിദ്യാബ്ധി പാരഗായ | ” |
| ” | ബ്രഹ്മണ്യധനായ | ” |
| ” | ശാസ്ത്രവൃദ്ധായ | ” |
| ” | ശിഷ്ടാചാരപ്രിയായ | ” |
| ” | ഇഷ്ടാഭീഷ്ടപ്രദായ | ” |
| ” | ഇക്ഷുചാപവിപക്ഷായ | ” |
| ” | അവധൂതഗുരവേ | ” |
| ” | കവീനാം കവയേ | ” |
| ” | മുനീനാം മുനയേ | ” |
| ” | തപസാം നിധാനായ | ” |
| ” | വചസാമതീതായ | ” |
| ” | കോടാരണ്യനിവാസിനേ | ” |
| ” | പാപാരണ്യഹിരണ്യരേതസേ | ” |
| ” | വരേണ്യയശസേ | ” |
| ” | ശ്രീചക്രനായികാപ്രീതായ | ” |
| ” | അതിശങ്കരായ | ” |
| ” | അതിബുദ്ധായ | ” |
| ” | കലാവല്ലഭായ | ” |
| ” | കലികന്മഷഘ്നായ | ” |
| ” | അണുമലനാശകായ | ” |
| ” | അവധൂതായ | ” |
| ” | ആചാര്യചര്യായ | ” |
| ” | പശുപാശകൃന്തനായ | ” |
| ” | സിദ്ധാന്താചാര്യ | ” |
| ” | വേദാന്തനിഷ്ഠായ | ” |
| ” | പദ്മാസനസ്ഥായ | ” |
| ” | പദ്മേക്ഷണായ | ” |
| ” | പുരുഷാർത്ഥസാധകായ | ” |
| ” | ഭൂതാർത്ഥവിജ്ഞായ | ” |
| ” | ഭൂതഭവ്യഭവദ്വിജ്ഞായ | ” |
| ” | നിഗമസ്വരൂപായ | ” |
| ” | നിഗമവേദ്യായ | ” |
| ” | നിഗമാന്തരസജ്ഞായ | ” |
| ” | ആനന്ദസ്വരൂപായ | ” |
| ” | അവാപ്തസമസ്തകാമായ | ” |
| ” | സ്ഥിതപ്രജ്ഞായ | ” |
| ” | സത്യസങ്കല്പായ | ” |
| ” | ഭഗവതേ | ” |
| ” | കൃത്തികാസമാധിസ്ഥായ | ” |
| ” | ശ്രീചട്ടമ്പിസ്വാമിനേ. | ” |

ॐ

# ബാലഭട്ടാര കീർത്തനം

ബാലഭട്ടാര ദേവാ നമോ നമഃ
ബാലഷൺമുഖ ദാസ നമോ നമഃ
ബാലഭട്ടാര ദേവാ നമോ നമഃ
ബാലഷൺമുഖ ദാസ നമോ നമഃ

സർവ്വവിദ്യാധിരാജവിഭോ തവ
സർവ്വ പൂജിത പാദപങ്കേരുഹം
സർവ്വകാലവുമുള്ളിൽ വിളങ്ങണേ
ഗുരുവരേണ്യ നമസ്തേ നമസ്തുതേ
(ബാലഭട്ടാര...)

അന്തണന്മാരിലന്ത്യജരിലിഴ-
ജന്തുവിൽ വനജീവിയിലും സമം
അന്തമറ്റ കരുണചൊരിഞ്ഞ സൽ
ബന്ധുവത്സല സദ്ഗുരോ പാഹിമാം
(ബാലഭട്ടാര...)

ആഢ്യനാകിലികിഞ്ചനനാകിലും
ആര്യനാകിലധക്കൃതനാകിലും
ആ മഹനീയ സന്നിധിയിൽ സമം
ആരുമന്യരില്ലാനന്ദമാരിലും
(ബാലഭട്ടാര...)

ഇഷ്ടസേവകർ പോലടികൂപ്പിടും
അഷ്ടസിദ്ധികളഷ്ടാംഗ യോഗവും
വിഷ്ടപത്തിനു തുഷ്ടിവരുത്തുവാൻ
പുഷ്ടമോദം പ്രകടമാക്കി ഭവാൻ
(ബാലഭട്ടാര...)

ഈ മഹിയിലില്ലങ്ങയേപ്പോൽ സർവ്വ
ജീവകാരുണ്യമാർന്ന മറ്റാരുമേ
പാമ്പെറുമ്പെലി കീരിതൊട്ടുള്ളതാം
പ്രാണികൾക്കുമവിടുന്നു പ്രാണനാം
(ബാലഭട്ടാര...)

ഉള്ളിലുള്ളതാം മാലിന്യമൊക്കവേ
തള്ളിനീക്കിയകം ശുദ്ധമാക്കുവാൻ
വള്ളിനായക ദാസ കനിവൊരു
തുള്ളിയേകി മാം പാലിച്ചുകൊള്ളണേ
(ബാലഭട്ടാര...)

ഊണൊരുക്കിയൊരുദിനമങ്ങൊരു
ശ്വാനസദ്യനടത്തിയതോർക്കുകിൽ
ഊന മറ്റതാമദ്വൈത ഭാവവും
നൂനമാബ്രഹ്മഭാവവും മൂലമാം
(ബാലഭട്ടാര...)

ഋദ്ധകോപനായ് നേരിട്ടു വന്നൊരാ
വ്യാഘ്രരാജൻ ഭവാനെ ദർശിക്കവെ
കാൽക്കൽ വീണതിശാന്തനായ് തീർന്നുപോയ്
അത്ഭുതമതിലപ്പുറമെന്തുവാൻ
(ബാലഭട്ടാര...)

ൠഊർ വെടിഞ്ഞിഴജന്തുക്കൾ കൂടിനിൻ
സേവനോത്സുകരെ ന്നുവന്നീടുകിൽ
ൠഊ വെടിഞ്ഞു നരേന്ദ്രനും കൂടിനിൻ
ചേവടി പണിഞ്ഞീടിലെന്തത്ഭുതം
(ബാലഭട്ടാര...)

ഞുത്തിൽ നില്ക്കും മരത്തിൽ പടർന്നതാം
പൂത്തവല്ലരി ചുറ്റഴിച്ചീടുവാൻ
ചുറ്റുവാനും ത്വദംഗുലി ചാലനം
മാത്രമേ മതിയെന്തൊരത്യത്ഭുതം
(ബാലഭട്ടാര...)

ഞൗദാസനാം ഭട്ടാരദേവനിൽ
ലാലസിച്ചു സമസ്ത കലകളും
പാചകം ഗുസ്തി ചെപ്പടി തപ്പടി
പാട്ടുമാട്ടവുമാനന്ദനൃത്തവും
(ബാലഭട്ടാര...)

എന്തിനും കഴിവുള്ള ഗുരോ തവ
ചിന്തനാതീത ശക്തികൾ സിദ്ധികൾ
ബന്ധുരോജ്ജ്വല ഭാവവും സാദ്ധ്യമോ
ബന്ധു വത്സലാ വാഴ്ത്താനനന്തനും
(ബാലഭട്ടാര...)

ഏറെയുണ്ടു ഗുരു വേഷഭൂഷകൾ
പേറിടുന്നവർ ലോകത്തിലെങ്കിലും
ഏവമേല്ലാം തികഞ്ഞു സർവ്വജ്ഞനായ്
മേവിയ മറ്റൊരാചാര്യനാരുവാൻ
(ബാലഭട്ടാര...)

ഐഹികസുഖമോഹികളാകിയ
ദേഹികൾക്കുമവിടുന്നുതന്നെയാം
മോഹമറ്റു ഗതിവരാനില്ല സന്ദേഹ
മാശ്രയം സൽഗുരോ പാഹിമാം
(ബാലഭട്ടാര...)

ഒറ്റവാക്കിനാൽ സംസാരവൻഗദ
മാറ്റിടുന്ന മഹാ വൈദ്യനാം ഭവാൻ
ഒറ്റമൂലികളാലേതുരോഗവും
മാറ്റിടുന്നതിലെന്തുതാനത്ഭുതം
(ബാലഭട്ടാര...)

ഓതിടുന്നറിവുള്ളവരൈശ്വര്യ
മാദിയാം ഗുണമാറുമുണ്ടങ്ങയിൽ
വാദമില്ലവിടുന്നവതാരമാണാ-
ദിനാഥൻ ഭഗവാൻ പരംപൊരുൾ
(ബാലഭട്ടാര...)

ഔഷധങ്ങളാൽ കായികദുഃഖവും
ആർഷവിദ്യയാൽ സംസാരദുഃഖവും
ഈഷലെന്യേയകറ്റും ഗുരോ രോമ-
ഹർഷമാർന്നു തൊഴുന്നേൻ ഭവൽപദം
(ബാലഭട്ടാര...)

അംബുദങ്ങളകന്നു തെളിഞ്ഞിടും
അംശുമാലിപോൽ സൽഗുരുവിൻ കൃപാൽ
അന്ധകാരം മുഴുവനകന്നെനി
ക്കന്തരംഗം തെളിയണേ കൈതൊഴാം
(ബാലഭട്ടാര...)

അന്തമറ്റതാം സംസാര സിന്ധുവിൽ
പൊന്തിവന്നിടും വൻതരംഗങ്ങളിൽ
നീന്തിനീന്തിക്കുഴയുമെനിക്കൊരു
ബന്ധുവാണങ്ങു പാഹിമാം സൽഗുരോ
(ബാലഭട്ടാര...)

ബാലഭട്ടാര ദേവ നമോ നമഃ
ബാല ഷൺമുഖദാസ നമോ നമഃ

അന്യഥാ ശരണം നാസ്തി
ത്വമേവ ശരണം മമ
തസ്മാത് കാരുണ്യഭാവേന
രക്ഷരക്ഷ മഹാപ്രഭോ.

ॐ

# പരമഭട്ടാരകീർത്തനം

പരമഭട്ടാര ഗുരുവിൻ പാദങ്ങൾ
സ്മരണം ചെയ്താലും മനമേ നീ
പരമഭട്ടാര ഗുരുവിൻ പാദങ്ങൾ
സ്മരണം ചെയ്താലും മനമേ നീ

കരകാണാനേതും കഴിവില്ലാതബ്ധി-
ത്തിരയിൽ നീന്തി നീ കുഴയേണ്ട
നരകം നാകവുമുലകിലെങ്ങെന്നു
തിരയും വെമ്പലാൽ പതറേണ്ട
(പരമഭട്ടാര...)

ഇരവിലന്തിയിൽ പകലിലുമൊപ്പം
ഇരുളെന്നായ് ഭീതിയിലലയേണ്ട
പരയാം മായയും അപരയും ചേർന്നു
പിരിയുന്നെങ്ങെന്നുമറിയേണ്ട
(പരമഭട്ടാര...)

പരമാനന്ദത്തിന്നനുഭൂതിയ്ക്കായി
സ്മരണം ചെയ്കാപ്പൊൻപദയുഗം
പരമഭട്ടാര ഗുരുവിൻ പാദങ്ങൾ
സ്മരണം ചെയ്താലും മനമേനീ

മുടിവാരിപിന്നോട്ടിടുകിൽ മിന്നും
നിടിലം വിസ്തൃതിക്കിടമായി
തടവെന്യേ തട്ടിത്തടവും താടിതൻ
നടുവിൽപുഞ്ചിരിപ്രഭവീശി
(പരമഭട്ടാര...)
ഭ്രൂകുടിതൻലോലചലനം തൃക്കണ്ണി-
ന്നകളങ്കദ്യുതി ചിതറിയും
വിരിമാറിൽത്തിങ്ങിഗളനാളം വഴി-
യ്ക്കിരുനാസാദ്വാരം വരെയെത്തി
(പരമഭട്ടാര...)

സരസ സംഗീത മധുരനിസ്വനം
അരുളും വിശ്വാസ ഗതിയാർന്നും
പരമഭട്ടാര ഗുരുവിൻ പാദങ്ങൾ
സ്മരണം ചെയ്താലും മനമേനീ

വിരിമാൻ തോലിന്മേലിരുകാലും പിണ-
ച്ചുരുശോഭം പത്മാസനമൊന്നിൽ
സ്ഥിതനാം സൽഗുരുവരനെ സംയമ
വ്രതനെയോർക്കുക മനമേ നീ
(പരമഭട്ടാര... )

അവിടമാണാഴിത്തിരതല്ലുമ്പൊഴു-
തചലഭാവം പൂണ്ടുലയാതെ
സുഖ ദുഃഖങ്ങൾതൻ സമവായം കൊണ്ടു
സകലം ശാന്തിയിൽ സ്ഫുടമാക്കി
(പരമഭട്ടാര... )

ഇരുളിൻ മായിക മറ നീക്കിക്കാല-
കരുമനകളെ കലരാതെ
പുലരും സാത്വികധവളശൈലത്തിൻ
നിലയൊക്കും സച്ചിൽ സുഖവാടി
(പരമഭട്ടാര... )

പരമാത്മജ്യോതിസ്ഫുരണം കൊണ്ടസ്മൽ
ധരയെ ദീപ്തിയിൽ മുഴുകിച്ച
പരമഭട്ടാര ഗുരുവിൻ പാദങ്ങൾ
സ്മരണം ചെയ്താലും മനമേ നീ

പരമഭട്ടാര ഗുരുവിൻ പാദങ്ങൾ
സ്മരണം ചെയ്താലും മനമേ നീ
പരമഭട്ടാര ഗുരുവിൻ പാദങ്ങൾ
സ്മരണം ചെയ്താലും മനമേ നീ.



# ശ്രീ ഷൺമുഖഷോഡശം

ഭവ താപവിമോചന തല്പരനേ!
മമ മാനസ കാമിതദായകനേ!
ശിവസംഭവഭക്തജനപ്രിയനേ!
പരിപാഹി പരാത്പര! ഷൺമുഖമാം

പ്രമഥാധിപനന്ദന! ധീരമതേ!
ശതചന്ദ്രസമാനന ഭവ്യനിധേ!
സുരസഞ്ചയവൈരികുലാന്തകനേ!
പരിപാഹി പരാത്പര ഷൺമുഖമാം

സകലാധിവിനാശന കോവിദനേ!
സനകാദിമഹാമുനി സേവിതനേ
പഴനീഗിരിവാസ സുശോഭിതനേ!
പരിപാഹി പരാത്പര ഷൺമുഖമാം

ശിഖിവാഹന രത്നവിഭൂഷിതനേ!
ശുഭദായക ഭക്തജനാർച്ചിതനേ!
ശരണാശ്രയ പാപവിമോചനനേ
പരിപാഹി പരാത്പര ഷൺമുഖമാം

ഗണനായക, സോദര ശ്രീഗുഹനേ!
സുഗുണാത്മക നിത്യനിരാമയനേ
സുരബാന്ധവമംഗളദായകനേ
പരിപാഹി പരാത്പര ഷൺമുഖമാം

കലിദോഷവിനാശന നിർമ്മലനേ!
പുലിവാഹനസോദര വേൽമുരുക!
സുരസഞ്ചയസേവിത പുണ്യമതേ!
പരിപാഹി പരാത്പര ഷൺമുഖമാം

മദനാന്തകനന്ദന ചിന്മയനേ!
കദനാപഹ ബന്ധുര വിശ്രുതനേ!
സുകൃതാത്മക പങ്കജലോചനനേ!
പരിപാഹി പരാത്പര ഷൺമുഖമാം

ഗണനീയചരിത്ര പവിത്രമതേ!
ഗണനായക മന്മഥ സന്നിഭനേ!
രണലോല വലാരിസുപൂജിതനേ!
പരിപാഹി പരാത്പര ഷൺമുഖമാം

രജനീശകലാധര നന്ദനനേ!
കമലാസന സേവിത വിശ്വപതേ!
സകലാശ്രയ ഭക്തമനോവസതേ
പരിപാഹി പരാത്പര ഷൺമുഖമാം

അഖിലേശ്വര! പത്മവിലോചനനേ!
നിഖിലാമയ നാശന! തത്വമതേ!
സുഖദായക! ചിന്മയ ചാരുരൂചേ!
പരിപാഹി പരാത്പര! ഷൺമുഖമാം

വരദായക തല്പര ശ്രേഷ്ഠമതേ!
സുരനായക മംഗലവിഗ്രഹനേ!
കരുണാകര നാരദസേവിതനേ
പരിപാഹി പരാത്പര! ഷൺമുഖമാം

ജയദേവ ദയാപര സൽഗുണനേ
ജയ ഭക്തപരായണ ചിന്മയനേ
ജയപങ്കജസംഭവ പൂജിതനേ
പരിപാഹി പരാത്പര! ഷൺമുഖമാം

ജയ ഭക്തജനാഗ്രഹ ദാനമതേ
ജയധൂർജ്ജടിനന്ദന ശുദ്ധമതേ
ജയ ശത്രൂവിനാശന സത്യമതേ
പരിപാഹി പരാത്പര! ഷൺമുഖമാം

ജയ കുക്കൂട കേതന വീര, നമോ
ജയ മുപ്പൂരവൈരിതനൂജ നമഃ
ജയ ദീനകൃപാകരദേവ നമഃ
പരിപാഹി പരാത്പര! ഷൺമുഖമാം

ജയ തുംഗജടാധരപുത്ര നമോ
ജയ നിർമ്മലവിശ്രുത ദേവ നമഃ
ജയ കന്മഷനാശന ധീര നമഃ
പരിപാഹി പരാത്പര! ഷൺമുഖമാം

അജിതം ജയദം വരദം ശുഭദം
യതിസേവ്യമനോഹര ഷഡ്വദനം
സുരദാനവസേവിത പുണ്യമതീം
കലയാമി പരാത്പരമീശസുതം.



# സമർപ്പണം

കരചരണകൃതം വാ കായജം കർമ്മജം വാ
ശ്രവണനയനജം വാ മാനസം വാപരാധം
വിഹിതം അവിഹിതം വാ സർവ്വമേതത് ക്ഷമസ്വ
ശിവ ശിവ കരുണാബ്ധേ ശ്രീമഹാദേവശംഭോ
കായേന വാചാ മനസേന്ദ്രിയൈർവാ
ബുദ്ധ്യാത്മനാ വാ പ്രകൃതേഃ സ്വഭാവാത്
കരോമി യദ്‌യത് സകലം പരസ്മൈ
വിദ്യാധിരാജായ സമർപ്പയാമി
ഓം ശ്രീ വിദ്യാധിരാജായ സമർപ്പയാമി.

ത്വമേവ മാതാ ച പിതാ ത്വമേവ
ത്വമേവ ബന്ധുശ്ച സഖാ ത്വമേവ
ത്വമേവ വിദ്യാ ദ്രവിണം ത്വമേവ
ത്വമേവ സർവം മമ ദേവദേവ.

# മംഗലപ്രാർത്ഥന

കാലേ വർഷതു പർജ്ജന്യഃ
പൃത്ഥിവീ സസ്യശാലിനീ

ദേശോ*f*യം ക്ഷോഭരഹിതഃ
സജ്ജനാഃ സന്തു നിർഭയാഃ

അപുത്രാഃ പുത്രിണ സന്തു
പുത്രിണഃ സന്തു പൗത്രിണഃ
അധനാഃ സധനാഃ സന്തു
ജീവന്തു ശരദാം ശതം

സർവേത്ര സുഖിനഃ സന്തു
സർവേ സന്തു നിരാമയാഃ
സർവേ ഭദ്രാണി പശ്യന്തു
മാ കശ്ചിദ് ദുഃഖഭാഗ്ഭവേത്

ഓം സർവ്വേഷാം സ്വസ്തിർ ഭവതു
ഓം സർവ്വേഷാം ശാന്തിർ ഭവതു
ഓം സർവ്വേഷാം പൂർണ്ണം ഭവതു
ഓം സർവ്വേഷാം മംഗളം ഭവതു

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

അസതോ മാ സദ്ഗമയ
തമസോ മാ ജ്യോതിർഗ്ഗമയ,
മൃത്യോർമാ*f*മൃതം ഗമയ.

ലോകാസ്സമസ്താഃ സുഖിനോ ഭവന്തു (4)
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഓം ഗുരു കടാക്ഷം പരിപൂർണ്ണം
ബ്രഹ്മൈവസത്യം ഹരി ഓം തത്സത്.

# ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ ദിവ്യോപദേശങ്ങൾ

## 1. അദ്വൈതം

1 ജ്ഞാനം അനന്തമാണ്. അനന്തത സാമാന്യമായി വിവരിക്കുവാൻ വൈഷമ്യമുള്ളതത്രെ! തന്മൂലം ജ്ഞാനം വിവരണാതീതമാകുന്നു.

2 സത്യത്തെക്കുറിച്ചുള്ള ഭിന്നാഭിപ്രായങ്ങൾ അൽപജ്ഞതയിൽ നിന്നുമാണ് ഉദയം ചെയ്യുന്നത്. യഥാർത്ഥത്തിൽ സത്യം ഏകമാണ്.

3 അദ്വൈതം ഉപദേശ പ്രഭാഷണത്തിനുള്ള ഒരു വിഷയമല്ല. അനുഭവിച്ചറിയേണ്ട ഒരവസ്ഥയാണ്.

4 ആത്മാവ് താത്ത്വികമായി ദൈവികവും, സ്വാഭാവികമായി പരിശുദ്ധവും, പൂർണ്ണവുമാണ്. സർവാതീതവും സർവശക്തവും ആണ്. അതു ജനിക്കുന്നില്ല മരിക്കുന്നില്ല.

5 ചൈതന്യമാണ് ഏറ്റവും സൂക്ഷ്മമായ ഘടകം. അതാണ് മനുഷ്യന്റെ സത്തയും. അത് എല്ലാവരിലും ഒരുപോലെ നിലകൊള്ളുന്ന ഏകസത്യവുമാണ്.

6 ബ്രഹ്മമെന്ന യാഥാർത്ഥ്യം മനസ്സിന്റെ ശൂന്യത അഥവാ ഇല്ലായ്മ അല്ലാതെ ഒന്നുമല്ല.

7 സഗുണമായവയെല്ലാം നശ്വരമാണ്. നിർഗുണമായതോ അനശ്വരവും. അനശ്വരം ഒന്നുമാത്രം ബ്രഹ്മം. നിർഗുണ ബ്രഹ്മത്തിന്റെ പൊരുൾ അതാണ്.

## 2. അഹിംസ

1 ഏതാദായത്തേയും ഡീക്കിനേയും മിടുക്കിനേയും ലക്ഷ്യമാക്കാതെ ജീവകാരുണ്യത്തെ ഭൂഷണമാക്കി പിടിച്ചുകൊണ്ടാൽ മറ്റുള്ളവയെല്ലാം നടയിൽ കാത്തുകിടക്കും.

2. അനകമ്പയായ തേൻകൊണ്ട് നിറഞ്ഞതായിരിക്കണം മനുഷ്യമനസ്സ്.

3. അഹിംസ എന്നു പറയുന്നതിന്റെ അങ്ങേയറ്റത്തെ നിലയെത്തന്നെയാണ് മോക്ഷം എന്ന് പറയുന്നത്.

4. ജീവികളെ ഒരിക്കലും ഉപദ്രവിക്കരുത്. നിങ്ങൾ അവയെ യഥാർത്ഥമായി സ്നേഹിച്ചാൽ അവ നിങ്ങളെയും സ്നേഹിക്കും.

5. ഇതര ജീവികളുടെ നിലനിൽപിനുള്ള പ്രകൃതിദത്തമായ അവകാശത്തെ കബളിപ്പിക്കുന്നത് ധാർമ്മിക മൂല്യങ്ങളെ അതിക്രമിക്കലാകുന്നു.

6. വിനോദത്തിനും ദൈവപൂജയ്ക്കും വേണ്ടിയുള്ള ജീവികളെ കൊല്ലലും ഹിംസ തന്നെ.

7. മനുഷ്യന്റെ ശരീരപ്രകൃതി മാംസാഹാരത്തിന് യോജിച്ചതല്ല.

8. യുക്തിചിന്തയാണല്ലോ മനുഷ്യനേയും മൃഗത്തേയും വേർതിരിക്കുന്ന അതിര്. ഹിംസ്രജന്തുക്കൾ ചെയ്യുന്ന ധർമ്മമാണ് ഹിംസ. യുക്തിയുള്ള മനുഷ്യൻ അതു ചെയ്യുമ്പോൾ മനുഷ്യനെന്ന പദത്തിന് അർഹതയില്ലാതാകും.

9. അന്യർ നിങ്ങളെ ഉപദ്രവിക്കാതിരിക്കാൻ നിങ്ങൾ ആഗ്രഹിക്കുന്നതുപോലെ നിങ്ങൾ അന്യരേയും ഉപദ്രവിക്കാതിരിക്കാൻ ആഗ്രഹിക്കുക.

## 3. അറിവ്

1. ശാസ്ത്രാഭ്യാസവും ചിന്തയും വിജ്ഞാനചക്രവാളം വിപുലീകരിക്കുന്നു.

2. വിജ്ഞാനം നീതിയ്ക്കും മനുഷ്യസ്നേഹത്തിനും വേണ്ടി പ്രവൃത്തിക്കാനുള്ള ഇച്ഛാശക്തി നൽകുന്നു.

3. അജ്ഞാനത്തെക്കാൾ ആപത്താണ് അൽപജ്ഞാനം.
4. സമുദ്രജലം കുടിച്ചു വറ്റിച്ചാലും തിരകൾ എണ്ണിത്തീർത്താലും പൂർണ്ണമായ അറിവ് നേടുക വിഷമമാണ്.
5. ഞാൻവിജ്ഞനെന്ന് ആരെങ്കിലും വീമ്പ് പറഞ്ഞാൽ അയാൾ അജ്ഞനാണെന്ന് മനസ്സിലാക്കിക്കൊള്ളുക.

**4. ആയുധം**

1. ഏറ്റവും ശക്തമായ ആയുധം ക്ഷമ.

**5. ഇഹലോകം**

1. ഇഹത്തിലുള്ള ഏതൊരു വസ്തുവും സ്ഥാനഗുണ-അവസ്ഥകൾകൊണ്ട് പൂർണ്ണമല്ലാത്തതും നശ്വരവുമാകുന്നു.
2. ഈ ലോകത്ത് പ്രയോജനപ്പെടാത്തത് ഒന്നും പരലോകത്തും പ്രയോജനപ്പെടുന്നതല്ല.

**6. ഉണർവ്**

1. പ്രകൃതി പ്രഭാതം സൃഷ്ടിക്കുന്നത് ഉറക്കത്തിനുവേണ്ടിയല്ല. ഉണർവ്വിനു വേണ്ടിയാണ്.
2. ഉണരാത്തവന് ഉറങ്ങാനും ഉറങ്ങാത്തവന് ഉണരാനും കഴിയുകയില്ല.

**7. ഉയർച്ച**

1. വിശപ്പിനേക്കാൾ വലിയ ക്ലേശം ഇല്ലെന്ന വിചാരം ഉയർച്ചയ്ക്ക് ഉപകരിക്കുകയില്ല.

**8. ഐശ്വര്യം**

1. മറ്റുള്ളവരുടെ ശ്രേയസ്സാണ് നിങ്ങളുടെ ഐശ്വര്യം.

**9. കർമ്മം**

1. എപ്പോഴും കളിച്ചും ചിരിച്ചും കഴിയുക എന്നത് അടിമത്തമാണ്. എന്നാൽ പ്രവൃത്തിയിലൂടെയുള്ള ജീവിതമുന്നേറ്റം അഭിമാനവുമാണ്.
2. പ്രായോഗികജ്ഞാനത്തെ നൽകുന്ന ഗുരുനാഥന്മാരിൽ പ്രധാനി യജ്ഞം (പ്രവൃത്തി) ആണ്.
3. ഗുണദോഷവിചാരം കൂടാതെ പ്രവൃത്തി പാടില്ല.
4. ഫലമില്ലാത്ത പ്രവൃത്തികൾ ഒന്നുമില്ല. ഫലം നിശ്ചയിക്കുന്നതും നൽകുന്നതും പ്രവൃത്തി ചെയ്യുന്നവന്റെ കർമ്മത്തിൽ പെടുന്നതല്ലതാനും.
5. നല്ലത് നല്ലതാണെന്ന ബോദ്ധ്യത്തോടുകൂടി നല്ലത് ചെയ്യുന്നവനാണ് സത്ക്കർമ്മി.

**10. കലഹകാരണം**

1. സ്വന്തം സുഖത്തേയും സന്തോഷത്തേയും കാത്തു രക്ഷിക്കുവാനുള്ള അഭിവാഞ്ഛയും ഭീഷണിയോടു പ്രതിക്രിയ ചെയ്യുവാനുള്ള അഭിലാഷവും, മനുഷ്യനുള്ളിടത്തോളം കാലം കലഹത്തിന് ബാഹ്യകാരണങ്ങളെ ആശ്രയിക്കേണ്ടി വരില്ല.
2. എല്ലാവരും സുഖത്തെ കാംക്ഷിക്കുന്നതാണ് ലോകത്തിൽ നിന്നും കലഹം വിട്ട് പോകാതെ നിൽക്കുവാൻ കാരണം.

**11. ഗുണം**

1. ഏറ്റവും നല്ല ഗുണം - വിനയം.

**12. ചാതുർ വർണ്ണ്യം**

1. ശൂദ്രൻ രാജാവായിരിക്കുന്നിടത്ത് ബ്രാഹ്മണർ താമസിച്ചുകൂടാ എന്നല്ലേ വയ്പ്? ചാതുർവർണ്ണ്യം ഗുണാധിഷ്ഠിതമാണ്. ജനിക്കുമ്പോൾ എല്ലാവരും ശൂദ്രരാണെന്ന് ബ്രാഹ്മണർ തന്നെ എഴുതി വച്ചിരിക്കുന്നു. ജ്ഞാനം നേടാത്തവർ

ജനിച്ചത് ഏത് കുലത്തിലായാലും ശൂദ്രർ തന്നെ. ആ സ്ഥിതിക്ക് സ്മൃതിയെ മുറുകിപ്പിടിക്കുന്ന ബ്രാഹ്മണർ അജ്ഞരായ രാജാക്കന്മാർ ഭരിക്കുന്ന നാട്ടിൽ നിന്നും ഏന്തു കൊണ്ട് പാലായനം ചെയ്യുന്നില്ല?

2. ഓരോ മനുഷ്യനും ഓരോ കൊച്ചുലോകമാണ്. ലോകത്തിലുള്ളതെല്ലാം അവനിൽ അടങ്ങിയിട്ടുണ്ട്. മനുഷ്യനും ലോകവും പരസ്പരം ബന്ധിതമാണ്. ലോകം ഏകമായിരിക്കെ മനുഷ്യന് ജാതീയമായ ബഹുത്വം ഏന്തിന്?
3. ഈ ലോകത്ത് ജീവിക്കാൻ ഭക്ഷണം ആവശ്യമായിരിക്കുന്നതുപോലെ ജ്ഞാനവും അത്യാവശ്യമാണ്. ആ ജ്ഞാനത്തെ ശൂദ്രന് നിഷേധിക്കുന്നത് ശരിയല്ല.
4. ശൂദ്രനും വേദാഭ്യാസം ആകാം
5. ജ്ഞാനത്തിന് ജാതിയും മതവുമില്ല.
6. മനുഷ്യനും മനുഷ്യനും തമ്മിൽ വൈജാത്യ ഭാവനയോ? ഈ വക അന്ധ വിശ്വാസങ്ങളെല്ലാം അറേബ്യൻ കടലിൽ കൊണ്ട്ചെന്ന് തള്ളേണ്ട കാലം അതിക്രമിച്ചിരിയ്ക്കുന്നു.
7. ജന്മം കൊണ്ടല്ല കർമ്മം കൊണ്ടാണ് ബ്രാഹ്മണ്യം സിദ്ധിക്കുന്നത്.

**13. ചെകുത്താൻ**

1. ഒരാൾ ചെയ്യുന്ന ഉപകാരം ആവശ്യം കഴിയുമ്പോൾത്തന്നെ മറക്കാൻ കഴിയുന്നവനാരോ അവനാണ് ചെകുത്താൻ.

**14. ജീവിതമധുരിമ**

1. മനസ്സും ബുദ്ധിയും വേണ്ടപോലെ സജ്ജമാക്കിയവന് ജീവിതത്തിലെ മധുരസംഗീതമാസ്വദിക്കാം. അവയെ അവഗണിക്കുന്നവനാകട്ടെ അതിൽ നിന്നപസ്വരമേ കേൾക്കൂ.
2. ജീവിതത്തിലുള്ള രസം വറ്റിപ്പോയാൽ നാം മരണത്തിലേയ്ക്ക് വഴുതിപ്പോകും. അതുകൊണ്ട് മനസ്സിന് ഉല്ലാസമുള്ളത് എന്തെങ്കിലും ചെയ്തു കൊണ്ടിരിക്കണം.

**15. തുടക്കം**

1. ലോകത്തിൽ മഹത്തും ബൃഹത്തുമായ പലതിന്റേയും തുടക്കം എത്രയോ ലഘുവായിട്ടാണ്.

**16. ദുഷ്ടത**

1. വിഷത്തിൽ ജനിക്കുന്ന ജീവിക്കോ വിഷം ശരീരഭാഗത്ത് സൂക്ഷിക്കുന്ന ജീവിക്കോ ആ വിഷം മാരകമല്ല. എന്നാൽ മറ്റുള്ള ജീവികൾക്ക് അത് വിഷം തന്നെ. ദുഷ്ട സ്വഭാവികളും ഇപ്രകാരം തന്നെ എന്നറിയുക.

**17. ദുഃഖം**

1. ചൈതന്യമുള്ള ജീവികളെല്ലാം ദുഃഖഗ്രസ്തരാണ്. ഒരു വ്യക്തിക്ക് മാത്രമായി ബാധകമല്ല ദുഃഖം

**18. ദൈവം**

1. ദൈവം പരമമായ യാഥാർത്ഥ്യമാണ്. നമുക്ക് ദൃശ്യമായ എല്ലാറ്റിന്റേയും പിന്നിലുള്ള അചഞ്ചലസത്യമായ ശക്തിയത്രെ ദൈവം. അതുതന്നെ സൗന്ദര്യം. അതുതന്നെ സ്നേഹം. അതുതന്നെ ബ്രഹ്മം.
2. രക്ഷകനോടുകൂടിയ വസ്തുവിന് മാത്രമേ നിലനില്പുള്ളു അതുകൊണ്ടു തന്നെയാണ് ഈ ലോകം തന്നെ ഒരു രക്ഷാസ്ഥാനത്തെ ആശ്രയിച്ചിരിയ്ക്കുന്നു എന്ന് വിശ്വസിക്കപ്പെടാൻ പ്രേരിതമാകുന്നത്.
3. ദുഃഖത്തിൽ ഈശ്വരസ്മരണവും സുഖത്തിൽ ഈശ്വരവിസ്മരണവും നിരീശ്വരത്തെക്കാൾ നിന്ദിതമാണ്.
4. ദൈവത്തെ പഴിചൊല്ലുന്നത് പോലെ മറ്റൊരു ഭോഷത്തരമില്ല.

5. എല്ലാത്തിന്നുമതീതമെങ്കിലുമേതാണെല്ലാറ്റിലും സൂക്ഷ്മമ-
ങ്ങെല്ലാഭക്തജനാശയത്തിലുമമർന്നീടാത്തതല്ലാത്തതും
ചൊല്ലല്ലാത്തൊരുചൊല്ലിനാലെതിനെയാണെല്ലാ മഹാന്മാരു -
മത്യുല്ലാസത്തൊടു കണ്ടിടുന്നതതു താൻ കല്യാണമെല്ലാം തരും.

### 19. ധർമ്മം

1. ധർമ്മത്തെ അറിയുക അത്ര സുസാദ്ധ്യമല്ല. ധർമ്മത്തെ അറിയുവാൻ ധർമ്മത്തെ അനുഭവിച്ചേതീരൂ. ഗ്രന്ഥങ്ങൾ അതിലേക്ക് മാർഗ്ഗം കാണിച്ചേക്കാം. യുക്തിക്ക് അത് സാദ്ധ്യമെന്ന് സമർത്ഥിക്കാം. പക്ഷേ അനുഭവം ഒന്നുകൊണ്ടുമാത്രമേ ധർമ്മത്തെ അറിയുകയുള്ളു. മതം മാറ്റം താൽക്കാലിക ബാഹ്യ സ്ഥിതി മാറ്റിയേക്കാം. കാഷായം വേഷത്തിനു കൊള്ളാം. ഇതൊന്നും കൊണ്ടും ധർമ്മത്തെ അറിയാൻ കഴിയില്ല എന്നതാണ് സത്യം.

### 20. ധൈര്യം

1. ധൈര്യമെന്നാൽ സദാചാരവും ക്ഷമയുമല്ലാതെ മറ്റൊന്നുമല്ല.

### 21. നീതി

1. നിങ്ങൾ നീതിമാനല്ലാതിരിക്കുകയും, ഒപ്പം നീതി പ്രതീക്ഷിക്കുകയും ചെയ്യുന്നത് നീതിയല്ല.

### 22. മനസ്സ്

1. പ്രപഞ്ചം ഒന്നാകെ ഒറ്റമനസ്സാണ്. മനസ്സിനും മനസ്സിനുമിടയ്ക്ക് ശൂന്യമായ അന്തരീക്ഷമില്ല.
2. ശൂന്യമായ മനസ്സിലേ ആനന്ദമുണ്ടാകുകയുള്ളു.
3. മനസ്സെവിടെ അവസാനിക്കുന്നുവോ ആ അനുഭവമാണ് അപരിമേയമായ ബ്രഹ്മം
4. മനസ്സിന്റെ തൊട്ടുപുറകിൽ അഥവാ മനസ്സുള്ളിടത്തു തന്നെ പരമസത്യവും സ്ഥിതി ചെയ്യുന്നു. മനസ്സുള്ളിടത്തോളംകാലം അതു കാണാൻ കഴിയുകയില്ല.
5. ബ്രഹ്മം മനസ്സിന്റെ പിന്നിലെന്നു പറഞ്ഞാൽ മനസ്സാണ് ബ്രഹ്മം എന്ന് തന്നെ അർത്ഥം. മനസ്സെവിടെ ഉണ്ടായിരുന്നുവോ അവിടെയാണ് ബ്രഹ്മവും. ബ്രഹ്മം സർവവ്യാപിയും അനന്തവുമാണ്. അതുതന്നെ ദൈവം.
6. മനസ്സിന്റെ അഭാവം തന്നെ ബ്രഹ്മത്തിന്റെ സാന്നിദ്ധ്യം. മനസ്സെവിടെ നിൽക്കുന്നുവോ അവിടെ ബ്രഹ്മം ആവരണം ചെയ്യപ്പെട്ടിരിക്കുന്നു.

### 23. മനുഷ്യത്വം.

1. ആദ്യം മനുഷ്യനാകൂ! പിന്നീടാകാം മറ്റെല്ലാം.
2. ബുദ്ധി ഉപയോഗിച്ച് അറിവും അറിവുപയോഗിച്ച് സ്വാതന്ത്ര്യവും നേടുക. അപ്പോൾ മനുഷ്യനാകാം.
3. ധർമ്മാധർമ്മ വിവേചനശക്തി മനുഷ്യനുണ്ട്. എന്നാൽ ആ ശക്തി പ്രവൃത്തി പഥത്തിൽ കൊണ്ടുവരാനുള്ള മനസ്സുകൂടി ഉണ്ടായാലേ മനുഷ്യൻ എന്ന പദത്തിന് പൂർണ്ണത ഉണ്ടാവുകയുള്ളു.

### 24. മരണം

1. ജീവനുള്ള ശവങ്ങൾ നിർജീവ ശരീരങ്ങളെ നോക്കി പരിതപിക്കുന്നു.

### 25. മോക്ഷം

1. സത്യമാണ് ജ്ഞാനം എന്ന കണ്ടെത്തലത്രെ മോക്ഷം.
2. സത്യമായ ജ്ഞാനം സിദ്ധമായാൽ പിന്നെ സമഷ്ടി വന്നു പൂണർന്നു കൊള്ളും. അപ്പോൾ ജീവനുള്ളവയെല്ലാം ഒരുപോലെയേ തോന്നുകയുള്ളു. അതാണ് യഥാർത്ഥ മോക്ഷാവസ്ഥ.

3. ഈ ലോകം മുഴുവൻ പരബ്രഹ്മമാണെന്നും പ്രപഞ്ചം ഇല്ലാത്തതാണെന്നും അവ ഉണ്ടെന്ന് തോന്നുന്നത് മായ കൊണ്ടാണെന്നും വിശ്വസിക്കണം.. ഈ വിശ്വാസത്തോടും വൈരാഗ്യത്തോടും കൂടി സർവത്തിലും നിർഗുണ ബ്രഹ്മം വ്യാപിച്ചിരിക്കുന്നു എന്ന് കൽപിക്കണം. ഇങ്ങനെ കൽപിക്കുമ്പോൾ ലോകം തന്നിൽ അടങ്ങിയിരിക്കുന്നതായും താൻ ലോകത്തിൽ നിറഞ്ഞിരിക്കുന്നതായും കാണാം. അപ്പോൾ മനസ്സിന്റെ പതർച്ചമാറും. ഇതാണ് മനുഷ്യ ജന്മത്തിന്റെ ഉദ്ദേശ്യം.

### 26. ലക്ഷ്യവും മാർഗ്ഗവും

1. നിങ്ങളുടെ പന്ഥാവ് മോശമായാൽ ലക്ഷ്യം ശ്രേഷ്ഠമെന്നു പറയുന്നതിൽ എന്തു പ്രസക്തി.

### 27. ലോകനന്മ

1. സാഹചര്യത്തെ പഴിക്കുന്നവനു ലോകനന്മയ്ക്കു വേണ്ടി ഒന്നും ചെയ്യുവാൻ സാധിക്കുകയില്ല.

### 28. വിധി

1. ഓരോരുത്തരുടേയും വിധിയുടെ കർത്താവ് അവരവർ തന്നെയാണ്.

### 29. ശരീരം

1. മനുഷ്യ വ്യക്തിത്വത്തിന്റെ ഏറ്റവും സ്ഥൂലമായ ഘടകമാണ് ശരീരം.
2. വ്യക്തികളുടെ ശരീരരൂപത്തിൽ വൈവിധ്യമുണ്ടെങ്കിലും നിർമ്മാണത്തിനുപയോഗിച്ചിട്ടുള്ള അടിസ്ഥാന ഘടകപദാർത്ഥങ്ങൾ ഒന്നാണ്.
3. ഭോക്താവായ ജീവനു ഘരിക്കാനുള്ള ഒരു ചട്ട മാത്രമാണ് ശരീരം.

### 30. സത്യവാക്

1. മഹർഷിമാരുടെ വാക്കുകൾ അസത്യമാണെങ്കിൽ, നിങ്ങൾ ഊഹിക്കുന്നതിലും പതിനായിരം മടങ്ങ് അസത്യമായിരിക്കും!

### 31. സ്നേഹം

1. നിങ്ങൾ ആത്മാർത്ഥമായി (സത്യസന്ധമായി) മറ്റൊരു ജീവിയിൽ സ്നേഹമർപ്പിക്കൂ, അവ നിങ്ങളെയും സ്നേഹിക്കും.
2. കപട സ്നേഹത്തേയും സ്നേഹാഭിനയത്തേയും സ്നേഹത്തിന്റെ പട്ടികയിൽപ്പെടുത്താതിരിക്കുകയാണ് യഥാർത്ഥ സ്നേഹം.
3. സ്നേഹം ജന്മനാ പതിനാറു വയസ്സിന്റെ യുവത്വം ഉള്ളതാണ്.
4. സ്നേഹത്തിന്റെ വ്യാപക ശക്തിക്ക് അളവില്ല.
5. ഏറ്റവും വലിയ സിദ്ധി എന്തെന്ന് ചോദിച്ചാൽ എന്റെ ഉത്തരം സ്നേഹം എന്നായിരിക്കും.
6. തനിക്കുള്ളതിനോടും പ്രിയപ്പെട്ടതിനോടും അഭേദ്യമായ അനുരാഗം തനിക്കുള്ളതുപോലെ മനുഷ്യർക്കെല്ലാമുണ്ട്.
7. പൂവിൽമണം പോലെ എല്ലാവർക്കും നൽകിയും, ആരാലും അപഹരിക്കപ്പെടാതെയും സ്നേഹം നിങ്ങളിൽ നിലനിൽക്കട്ടെ.

### 32. സർവ്വാഭീഷ്ട സിദ്ധി

ഒരു നല്ല വിളക്ക് കൊളുത്തിവച്ച്, സുഗന്ധപുഷ്പങ്ങളെ ഭക്തിയോടുകൂടി അതിന്റെ മുമ്പിൽ ഭഗവതിയ്ക്കായിവച്ച്, വീണയുടെ തന്ത്രികളെ പതുക്കെ മീട്ടി ലളിതാസഹസ്രനാമം ദിവസവും പാരായണം ചെയ്താൽ സർവ്വാഭീഷ്ടങ്ങളും സുഭഗമായി ലഭിയ്ക്കും.

### 33. സാരം

ഒന്നും നിസ്സാരമല്ല. ആരും നിസ്സാരനുമല്ല. സാഹചര്യവശാൽ നമുക്കങ്ങിനെ തോന്നുന്നുവെന്ന് മാത്രം.

## 34. സൗന്ദര്യം

ഏറ്റവും മുന്തിയ സൗന്ദര്യം ആത്മപ്രകാശം.

## 35. സ്ത്രീ

1. കടമ നിർവ്വഹിക്കുവാൻ പുരുഷനെ പ്രേരിപ്പിക്കുകയാണ് സ്ത്രീയ്ക്ക് അവ നോട് കാണിക്കാവുന്ന ഏറ്റവും വലിയ സ്നേഹം.
2. പുരുഷന്റെ പ്രയത്നവും തൽഫലവും ഒന്നും തനിക്കുള്ളതല്ല. എല്ലാം സ്ത്രീ യ്ക്കും അവളുടെ സന്താനങ്ങൾക്കും ഉള്ളതാണ്.
3 'ന സ്ത്രീ സ്വാതന്ത്ര്യമർഹതി' എന്ന് കല്പിച്ച്, കൂട്ടിലിട്ട കിളിയെപ്പോലെ സ്ത്രീയെ അജ്ഞയും അസ്വതന്ത്രയും ആയ അടിമയായി, കേവലം പുത്രോ ത്പാദനത്തിനുള്ള ഒരു യന്ത്രമായി കരുതുകയും; പുരുഷൻ എന്തു തോന്ന്യാ സവും കാണിക്കാമെന്നുള്ള ഗർവ്വോടുകൂടി സകലകാര്യവും ശരിയായി ഭരിയ്ക്കുവാൻ തനിക്കേ കെൽപ്പുള്ളു എന്ന് ശഠിയ്ക്കുകയും ചെയ്യുന്നത് തെറ്റും ന്യായത്തിനും ധർമ്മത്തിനും കാര്യത്തിനും ഏറ്റവും വിരുദ്ധവുമാകുന്നു.
4. പരമാർത്ഥത്തിൽ പുരുഷനും സ്ത്രീയും അന്യോന്യം ആശ്രയിക്കാതെ കഴിയി ല്ലെങ്കിലും, പുരുഷന്റേത് സ്ത്രീയെ അപേക്ഷിച്ച് നോക്കുകയാണെങ്കിൽ ഒരു ഉദാസീനന്റെ നില മാത്രമാണ്. പുരുഷൻ സ്ത്രീക്ക് വശംവദനായിനിന്ന് ഓരോ പ്രപഞ്ചത്തെ സൃഷ്ടിച്ച് സംസാരചക്രം പ്രവർത്തിപ്പിക്കുക മാത്രമാണ് ചെയ്യുന്നത്.
5. കുലസ്ത്രീകൾ മഹാലക്ഷ്മിയും മഹാമായയും ആണ്. അവർ ഏതൊരു ഭവന ത്തിൽ സംശുദ്ധയായി സ്ഥിതി ചെയ്യുന്നുവോ അത് യഥാർത്ഥ ഭവനമായിരി ക്കും അല്ലെങ്കിൽ വനവും.
6. സ്ത്രീ നിന്ദചെയ്യുന്നവരും സ്ത്രീയിൽ നിന്നു തന്നെ ജനിച്ചതാണെന്ന സത്യം നിലനിൽക്കുമ്പോൾ, അയാളുടെ സ്ത്രീയെ സംബന്ധിച്ചുള്ള ആരോപണങ്ങൾ സ്വയനിന്ദയല്ലാതെ മറ്റൊന്നുമാകുന്നില്ല.
7. കാര്യപ്രപഞ്ചത്തിൽ പുരുഷനെക്കാളധികം ക്ലേശവും ബുദ്ധിമുട്ടും സ്ത്രീക്കാക യാലും സമുദായ വ്യദ്ധിക്ഷയങ്ങൾക്ക് സ്ത്രീയുടെ കാര്യഭരണം വാസ്തവ ത്തിൽ ഹേതുവായിരിക്കകൊണ്ടും അവർക്കാണ് ഏറ്റവും പ്രാധാന്യം.
8. മൂലപ്രകൃതിയും ബ്രഹ്മചൈതന്യവുമാണ് സകല ചരാചരങ്ങളുടെയും മാതാ പിതാക്കന്മാരായിരിക്കുന്നത്.
9. പ്രപഞ്ചത്തിൽ പുരുഷനേക്കാൾ സ്ത്രീക്കാണ് പ്രാധാന്യം.
10. സ്ത്രീ സർവ്വസ്വതന്ത്രയും ത്രൈലോക്യനായികയുമാണ്.
11. സ്ത്രീയെ അസ്വതന്ത്രയും അടിമയുമായിക്കരുതുന്നത് പുരുഷന്റെ അഹങ്കാര മാണ്. ഇത് ന്യായത്തിനും ധർമ്മത്തിനും വിരുദ്ധമാണ്.
12. സ്ത്രീകൾ സ്വധർമ്മങ്ങൾ അനുഷ്ഠിക്കാതെ വിപരീത ധർമ്മങ്ങൾ അനുഷ്ഠി ച്ചാൽ ലോകത്തിന് നാശം സംഭവിക്കും

## 36. സ്വാതന്ത്ര്യം

1. ചങ്ങല കാലിലിട്ടു കൊണ്ടുറങ്ങുന്നവനുള്ളതല്ല സ്വാതന്ത്ര്യം
2. വികാസം നേടിയ അന്തഃകരണം സങ്കുചിത വലയങ്ങൾ ഭേദിച്ച് കൂടുതൽ സ്വതന്ത്രവും വിശാലവുമായ മണ്ഡലത്തിലേയ്ക്കുയരണം. മറിച്ചായാൽ മനോ ബുദ്ധികൾ ദൂഷിച്ച് നാറുകതന്നെ ചെയ്യും. വ്യക്തിയ്ക്കും സമുദായത്തിനും അത് ഉപദ്രവമായിത്തീരും.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



...ശാന്തിയെപ്പരത്തുമാ-
സ്വാമിതൻ മുന്നിൽച്ചെന്നാൽ
ശാർദ്ദൂലഭുജംഗാദി
ഹിംസ്രജന്തുക്കൾ പോലും
ചിക്കെന്നു ഭാവം മാറി,
ശിഷ്യർപോലൊതുക്കത്തിൽ
നിൽക്കയേ പതിവുള്ളു!
ഹാ, തൊഴാം തപോരാശേ!

- മഹാകവി വള്ളത്തോൾ

സർവജ്ഞ ഋഷിരുത്ക്രാന്ത സ്സദ്ഗുരുഃ ശുകവർത്മനാ
ആഭാതി പരമവ്യോമ്നി പരിപൂർണ്ണകലാനിധിഃ
ലീലയാ കാലമധികം നീത്വാ ƒന്തേ സ മഹാപ്രഭുഃ
നിസ്സ്വം വപുഃ സമുത്സൃജ്യ സ്വം ബ്രഹ്മവപുരാസ്ഥിതഃ

- ശ്രീ നാരായണഗുരു

# ശ്രീ ചട്ടമ്പിസ്വാമികളുടെ സ്മരണയെ മുൻനിർത്തി ആരംഭിച്ച സ്ഥാപനങ്ങൾ

1. പരമഭട്ടാരകാശ്രമം, എഴുമറ്റൂർ പി.ഒ. പത്തനംതിട്ട.
2. തീർത്ഥപാദാശ്രമം, തീർത്ഥപാദപുരം, വാഴൂർ പി.ഒ. കോട്ടയം.
3. അഭേദാനന്ദാശ്രമം, കിഴക്കെക്കോട്ട, തിരുവനന്തപുരം.
4. ആതുരാശ്രമം, സചിവോത്തമപുരം, കുറിച്ചി, കോട്ടയം-687 549.
5. വിജയാനന്ദാശ്രമം, കിടങ്ങനൂർ ആറന്മുള, പി.ഒ. നാൽക്കാലിക്കൽ.
6. വിദ്യാധിരാജാശ്രമം, ഒളശ്ശ, കോട്ടയം.
7. ശ്രീ വിദ്യാധിരാജ അഭേദാനന്ദമധുരാനന്ദസ്മൃതി ആശ്രമം, നെയ്യാറ്റിൻകര, വെൺപകൽ.
8. ശ്രീ നീലകണ്ഠതീർത്ഥപാദാശ്രമം, കരുനാഗപ്പള്ളി, കൊല്ലം-690 518.
9. ശ്രീ നീലകണ്ഠതീർത്ഥപാദാശ്രമം, വാഴമുട്ടം, മല്ലശ്ശേരി.
10. തീർത്ഥപാദാശ്രമം, ഇടപ്പാവൂർ, റാന്നി-689 614.
11. ചിത്സ്വരൂപതീർത്ഥപാദാശ്രമം, കാവുംഭാഗം, പി.ഒ. ചെറുവള്ളി, പൊൻകുന്നം.
12. ശ്രീ വിദ്യാധിരാജാശ്രമം, വാഴപ്പിള്ളി, കോട്ടയം-686103
13. ഭക്താനന്ദാശ്രമം, മൂലമറ്റം, ഇടുക്കി
14. പരമഭട്ടാരഗുരുകുലാശ്രമം, വടയമ്പാടി, പുത്തൻകുരിശ്-682 308
15. ഭക്താനന്ദാശ്രമം, പാലക്കോടു, പുത്തൻകുരിശ്-683308
16. ഓങ്കാരാശ്രമം, ദേശമംഗലം
17. ആതുരാശ്രമം, മലമ്പുഴ-678 651
18. ബാലഭട്ടാരകേശ്വരാശ്രമം, പന്മന, കൊല്ലം.

